


Vol. 03 No. 16 | THE ONLINE OFFICIAL NEWS BULLETTIN | 2020 May 16

SEASON OF RESURRECTION | ഉയിർപ്പുകാലം | ܥܕܢܐ ܕܩܝܡܬܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 17 ♪5 | 18 ♪1 | 19 ♪5 | 20 ♪1 | 21 ♪5 | 22 ♪1 | 23 ♪5 |
| 4th Sunday after New Sunday | | 195th Mem. of Punnathra Mar Dionysius III (Kottayam Cheriya Palli) | Comme. of the 4 Evangelists, All fathers of the 3 Ecumenical Synods | ✝Suloqo Ascension of our Lord Comme. of St. Helen the Queen | AWAITING HOLY SPIRIT | |



**മേല്പട്ട സ്ഥാനാരോഹണത്തിന്റെ 35 വർഷങ്ങൾ പൂർത്തീകരിക്കപ്പെടുന്ന പ. കാതോലിക്കാ ബാവാ മെയ് 15-ന് പരുമല സെമിനാരിയിൽ വി. കുർബാന അർപ്പിച്ചു.**

# പ. കാതോലിക്കാ ബാവാ മലങ്കരയുടെ ഭാഗ്യതേജസ്സ്: മാർ സേവേറിയോസ്

പരുമല: മലങ്കരസഭയുടെ സ്വാതന്ത്ര്യവും തനിമയും കാത്തുസൂക്ഷിക്കുവാൻ ദൈവം നിയോഗിച്ച സഭയുടെ ഭാഗ്യതേജസ്സാണ് പ. കാതോലിക്കാ ബാവാ എന്ന് ഡോ. മാത്യൂസ് മാർ സേവേറിയോസ് പറഞ്ഞു. പ. കാതോലിക്കാ ബാവായുടെ മേല്പട്ട സ്ഥാനാരോഹണത്തിന്റെ 35-ാം വാർഷികത്തോടനുബന്ധിച്ച് പരുമല സെമിനാരിയിൽ ആശംസകൾ നേർന്ന് സംസാരിക്കുകയായിരുന്നു അദ്ദേഹം. അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, പരുമല സെമിനാരി മാനേജർ ഫാ. എം. സി. കുര്യാക്കോസ് തുടങ്ങിയവർ പ. ബാവായ്ക്ക് പ്രാർത്ഥനാശംസകൾ നേർന്നു.

## ഒരു കോടി രൂപയുടെ അടിയന്തര സഹായം

കോട്ടയം: കോവിഡ് മഹാവ്യാധിയിയുടെ ദുരിതമനുഭവിക്കുന്ന തെരഞ്ഞെടുക്കപ്പെട്ട സഭാംഗങ്ങൾക്ക് അടിയന്തിര ധനസഹായം നൽകുന്നതിന് മലങ്കര സഭാ വർക്കിംഗ് കമ്മിറ്റി തീരുമാനിച്ചു. അതാതു മെത്രാസന കേന്ദ്രങ്ങൾ വഴി സഹായ വിതരണം നിർവ്വഹിക്കുന്നതാണ് എന്ന് അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ അറിയിച്ചു.

# ആരോഗ്യപ്രവർത്തകരുടെ സേവനം അമൂല്യം: പ. കാതോലിക്കാ ബാവാ

കോട്ടയം: ലോകമൊട്ടാകെയുള്ള നഴ്സുമാർ ഉൾപ്പെട്ട ആരോഗ്യപ്രവർത്തകരുടെ സേവനം അമൂല്യമെന്ന് പ. കാതോലിക്കാ ബാവാ.

ലോക നഴ്സ് ദിനത്തിൽ ആശംസകൾ നേർന്നുകൊണ്ട് സംസാരിക്കുകയായിരുന്നു പ. പിതാവ്. കോവിഡ് 19 പടർന്നുപിടിക്കുന്ന സാഹചര്യത്തിൽ സ്വജീവനെ തൃണവൽഗണിച്ചുകൊണ്ട് രോഗസൗഖ്യത്തിനും മനുഷ്യരാശിയുടെ നിലനില്പിനും രക്ഷയ്ക്കും വേണ്ടി പൊരുതുന്ന ആരോഗ്യപ്രവർത്തകരുടെ, വിശേഷിച്ച് നേഴ്സുമാരുടെ ത്യാഗവും സഹനവും അമൂല്യമാണ്. ലോകമെമ്പാടുമുള്ള ആരോഗ്യപ്രവർത്തകർക്ക് പിന്തുണ നല്കേണ്ടത് ഓരോരുത്തരുടെയും കടമയാണ്.

കോവിഡ് 19 മഹാമാരി നീങ്ങിപ്പോകുന്നതിനായി ഓരോ വിശ്വാസിയും പ്രഭാതത്തിലും മദ്ധ്യാഹ്നത്തിലും സന്ധ്യയിലും പ്രത്യേകം പ്രാർത്ഥനകൾ നടത്തണമെന്നും നിശ്ചിത പ്രാർത്ഥനാസമയങ്ങൾ അറിയിക്കുന്നതിനായി സഭയുടെ ദേവാലയങ്ങളിൽ മണികൾ മുഴക്കുന്നത് അഭികാമ്യമായിരിക്കുമെന്നും പ. ബാവാ തിരുമേനി പറഞ്ഞു.



## കൊറോണാ യൂണിറ്റിന് കമ്പ്യൂട്ടറുകൾ നല്കി

കോട്ടയം: മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ സേവന വിഭാഗമായ 'ആർദ്ര'യുടെ നേതൃത്വത്തിൽ കോട്ടയം ജില്ലാ ആശുപത്രിയിലെ കൊറോണാ യൂണിറ്റിന് കമ്പ്യൂട്ടറുകൾ നല്കി. ഗീവർഗീസ് മാർ കൂറിലോസിൽ നിന്നും ജില്ലാ ആശുപത്രി ആർ.എം.ഒ. ഡോ. ഭാഗ്യശ്രീ കമ്പ്യൂട്ടറുകളും മറ്റ് അനുബന്ധ വസ്തുക്കളും ഏറ്റുവാങ്ങി. ഫാ. കെ. വൈ. വിത്സന്, അഡ്വ. ഐസക്ക് പാമ്പാടി തുടങ്ങിയവർ പങ്കെടുത്തു.

ആരാധനാ കലണ്ടർ

# "കുറുനരികൾക്കു കുഴിയും ആകാശത്തിലെ പറവജാതികൾക്കു കൂടും ഉണ്ട്; മനുഷ്യപുത്രനോ തല ചായിപ്പാൻ സ്ഥലമില്ല"



## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

പുനരുത്ഥാനപ്പെരുന്നാളിനുശേഷമുള്ള അഞ്ചാം ഞായറാഴ്ചയിൽ എത്തുമ്പോൾ (സ്വർഗ്ഗാരോഹണ പെരുന്നാളിന് മുമ്പുള്ള ഞായറാഴ്ച) നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുന്നാളിനെ ഉൾക്കൊള്ളുവാൻ നമ്മെ ഒരുക്കുന്ന വിധമാണ് വായനകളും പ്രാർത്ഥനകളും ക്രമീകരിച്ചിരിക്കുന്നത്. "ദൈവമായ കർത്താവേ, നിന്റെ പുനരുത്ഥാനത്തിൽ അനവരതം സന്തോഷിച്ച് ആനന്ദിപ്പാനും നിന്റെ സ്വർഗ്ഗാരോഹണത്തിന് സാക്ഷികളാകുവാനും ഞങ്ങളെ യോഗ്യരാക്കണമേ. ദിവ്യസങ്കീർത്തകനായ ദാവീദിനോടൊന്നിച്ച് കർത്താവിന് ഒരു പുതിയ പാട്ടു പാടുവീൻ; എന്തെന്നാൽ അവൻ അത്ഭുതം പ്രവർത്തിച്ചിരിക്കുന്നു എന്ന് ഉച്ചത്തിൽ കീർത്തിച്ച് നിന്നെ സ്തുതിപ്പാൻ ഞങ്ങളെ സഹായിക്കണമെ" എന്നാണ് പ്രാരംഭ പ്രാർത്ഥന.

വി. സ്വർഗ്ഗാരോഹണത്തിനും പെന്തിക്കോസ്തിക്കുമുള്ള ഒരുക്കത്തെ കുറിച്ചാണ് വായനഭാഗങ്ങൾ എല്ലാംതന്നെ നമ്മെ ക്ഷണിക്കുന്നത്. പെസഹാപെരുന്നാൾ മുതലുള്ള ഏഴ് ആഴ്ചവട്ടത്തിന്റെ പ്രാധാന്യവും അവ ആചരിക്കേണ്ട വിധവും ആദ്യവായന (ആവർത്തനം 16-ാം അദ്ധ്യായം) നമ്മെ ഓർമ്മപ്പെടുത്തുന്നു. ഈ ദിനങ്ങളിൽ യെരുശലേമിൽ സംഭവിച്ചതും സംഭവിപ്പാനിരിക്കുന്നതുമെല്ലാം യോവേൽ പ്രവാചകൻ (3:16-21) നമ്മെ അറിയിക്കുന്നു: യെഹൂദാ ദേശത്തു വെച്ചു കുറ്റമില്ലാത്ത രക്തം ചൊരിഞ്ഞവരെ ചിതറിച്ച് അവിടെ പ. സഭ പണിയപ്പെടുന്ന സുന്ദരമായ ചിത്രം വരച്ചുകാണിച്ചിരിക്കുന്നു. "അന്നാളിൽ അവർ യെഹൂദാ ദേശത്തു ഈ പാട്ടു പാടും. നമുക്കു ബലമുള്ളോരു പട്ടണം ഉണ്ട്. അവൻ രക്ഷയെ മതിലുകളും കൊത്തളങ്ങളും ആക്കിവെയ്ക്കുന്നു. നീതിയുള്ള ജാതി പ്രവേശിക്കേണ്ടതിനു വാതിലുകളെ തുറപ്പിൻ, നീ അവനെ പൂർണ്ണ സമാധാനത്തിൽ കാക്കുന്നു. യഹോവയെന്ന ശാശ്വതമായ പാറ നമുക്കുള്ളതിനാൽ അവനിൽ ആശ്രയിപ്പിൻ" എന്നിങ്ങനെ മഹത്വമുള്ളവനായ യെശയ്യാ പ്രവാചകനും ആഹ്വാനം ചെയ്യുന്നു (26:1-8).



ഈ പശ്ചാത്തലത്തിൽ നിന്നുകൊണ്ട് പ. പത്രോസ് ശ്ലീഹാ പൊതു ലേഖനത്തിലൂടെ (1 പത്രോസ് 3:17-22) ഓർമ്മിപ്പിക്കുന്നതും ശ്രദ്ധേയമാണ്. നന്മ ചെയ്തിട്ടു കഷ്ടം സഹിക്കുവാൻ ആഹ്വാനം ചെയ്യുന്ന അദ്ദേഹം നോഹയുടെ പെട്ടകത്തെ പരമാർശിച്ചുകൊണ്ട് വി. മാമോദീസായിലൂടെ പ. സഭയുടെ രക്ഷയിൽ നിൽക്കുവാൻ നമ്മെ പ്രേരിപ്പിക്കുന്നു. യേശുക്രിസ്തുവിന്റെ പുനരുത്ഥാനത്താൽ അവൻ നമ്മെയും രക്ഷിക്കുകയും അവൻ സ്വർഗ്ഗത്തിലേക്കു പോയി ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നതിനാൽ സർവ്വവും അവന് കീഴ്പ്പെട്ടിരിക്കുന്നുവെന്നും വ്യക്തമാക്കുന്നു. വിശ്വസിക്കുന്ന ഏവരും അവനാൽ നിത്യതയിലേക്ക് ഉയർത്തപ്പെടുമെന്ന് ഏവർക്കും അവൻ രക്ഷ പ്രദാനം ചെയ്യുമെന്നും എബ്രായ ലേഖകനും (11:32-40) നമ്മെ ധൈര്യപ്പെടുത്തുന്നു.

ഇതേ തുടർന്നാണ് വി. ഏവൻഗേലിയോനിലൂടെ (വി. ലൂക്കോസ് 9:51-62) തന്നിലാരംഭിച്ച സ്വർഗ്ഗരാജ്യത്തിന്റെ ലക്ഷണങ്ങളും സ്വഭാവങ്ങളും അതിലേക്ക് പ്രവേശിക്കുവാനുള്ള മാർഗ്ഗവും കർത്താവ് പ്രഖ്യാപിക്കുന്നത്. അവന്റെ ആരോഹണത്തിനുള്ള കാലം തികയാറായപ്പോൾ എന്ന മുഖവുരയോടെയാണ് ഈ ഭാഗം ആരംഭിക്കുന്നത്. യെരുശലേമിലേക്ക് പോകുന്നവരെ വംശീയ കാരണങ്ങളാൽ ഉപരോധിക്കുന്ന ശമര്യക്കാരെയും അവരെ നശിപ്പിക്കുവാൻ ആഗ്രഹിക്കുന്ന ശിഷ്യന്മാരെയും കർത്താവ് കാണുകയും അവരെയെല്ലാം നന്മയുടെ പാതയിലേക്ക് തിരിക്കുവാനും തിരുത്തുവാനും അദ്ദേഹം ശ്രമിക്കുന്നുണ്ട്. 'മനുഷ്യപുത്രൻ നശിപ്പിക്കുവാനല്ല; രക്ഷിപ്പാനാണ് വന്നിരിക്കുന്നതെന്ന്' ശിഷ്യന്മാരെ ശാസിച്ച് ഓർമ്മിപ്പിക്കുന്നുണ്ട്.

നീ എവിടെപ്പോയാലും നിന്നെ അനുഗമിക്കാമെന്ന് പറയുന്നവനോട് കർത്താവ് പറയുന്നത്: 'കുറുനരികൾക്കു കുഴിയും ആകാശത്തിലെ പറവജാതിക്കു കൂടും ഉണ്ട്; മനുഷ്യപുത്രനോ തല ചായിപ്പാൻ സ്ഥലമില്ല' എന്നാണ്. ലോകപ്രകാരമുള്ള ഒരു സാമ്രാജ്യത്വമോഹികളും തന്നിൽ സ്ഥാനമില്ലായെന്നും ആത്മാവിൽ ദാരിദ്ര്യം പരിശീലിച്ചവർക്ക് അഥവാ പൂർണ്ണമായും ത്യജനത്തിന്റെ പാത സ്വീകരിക്കുന്നവർക്കു മാത്രമേ തന്നെ അനുഗമിക്കുവാൻ കഴിയൂ എന്നുമാണ് കർത്താവ് പഠിപ്പിക്കുന്നത്. വി. ലൂക്കോസ് ഒൻപതാം അദ്ധ്യായം ആരംഭിക്കുമ്പോൾ, തന്നെ അനുഗമിക്കുന്നവർ നടത്തേണ്ട ഒരുക്കങ്ങളെ കുറിച്ച് കർത്താവ് പഠിപ്പിക്കുന്നുണ്ട്. വഴിക്കു വടിയും പൊക്കണവും എടുക്കാതെ, അപ്പവും പണവും കരുതാതെ ദൈവരാജ്യം പ്രസംഗിപ്പാനും രോഗികൾക്കു സൗഖ്യം കൊടുക്കുവാനും അവർക്ക് ശക്തിയും അധികാരവും നൽകിയാണ് അവരെ അയക്കുന്നത്. "എന്നെ അനുഗമിപ്പാൻ ഒരുത്താൻ ഇച്ഛിച്ചാൽ അവൻ തന്നെത്താൻ നിഷേധിച്ചു നാൾതോറും തന്റെ ക്രൂശ് എടുത്തുകൊണ്ടു എന്നെ അനുഗമിക്കട്ടെ. ഒരു മനുഷ്യൻ സർവ്വലോകവും നേടീട്ടും തന്നെത്താൻ നഷ്ടമാക്കികളകയോ ചേതം വരുത്തുകയോ ചെയ്താൽ അവനു എന്തു പ്രയോജനം? ആരെങ്കിലും എന്നെയും എന്റെ വചനങ്ങളെയും കുറിച്ചു നാണിച്ചാൽ അവനെക്കുറിച്ചു മനുഷ്യപുത്രൻ തന്റേയും പിതാവിന്റെയും വിശുദ്ധ ദൂതന്മാരുടെയും മഹത്വത്തിൽ വരുമ്പോൾ നാണിക്കും" (9:23-26). ഈ തത്വത്തിൽ നിന്നുകൊണ്ടാണ് തന്നെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്ന മൂന്ന് പേരോട് അല്പം കാർക്കശ്യഭാവത്തോടെ കർത്താവ് സംസാരിക്കുന്നത്. കേവലം മരിച്ചവരെ സംസ്കരിക്കേണ്ടതില്ലെന്നോ, വീട്ടിൽ യാത്ര പറയേണ്ടതില്ലെന്നോ എന്ന അർത്ഥമല്ല, മറിച്ച് നമ്മിലെ മൃതാവസ്ഥയെ, ലോകമോഹങ്ങളെ പൂർണ്ണമായും ത്യജിച്ച് അടക്കി സ്വയം വെറുമയാക്കുന്നവന് മാത്രമേ തല ചായിപ്പാൻ ഇടമില്ലാത്തവന്റെ രാജ്യത്തിൽ ഇടം ഉണ്ടാവുകയുള്ളു എന്ന വലിയ തത്വമാണ് കർത്താവ് നമ്മെ ഓർമ്മിപ്പിക്കുന്നത്.

മേൽപ്പറഞ്ഞ തത്വങ്ങൾ ആവർത്തിച്ചുറപ്പിക്കുന്ന ധ്യാനങ്ങളാണ് ഈ ആഴ്ചയിലെ പ്രാർത്ഥന. സ്വയം ഇല്ലാതാകുന്നതിലൂടെ സകലവും നിർമ്മിച്ച് നില നിർത്തുകയും മരണത്തിലൂടെ മരണത്തെ കൊന്ന് പ്രപഞ്ചത്തെ നിത്യതയിലേക്ക് ക്ഷണിക്കുകയും ചെയ്യുന്ന അനുഭവം ഉടനീളം കാണുന്നു. "മനുഷ്യസ്നേഹിയായ കർത്താവേ! ഞങ്ങൾ ആത്മീയമായി വ്യത്യാസപ്പെട്ടു പരിപൂർണ്ണരാകുവാൻ കൃപ ചെയ്യണമേ. ഔമ്യാവസ്ഥയിൽ നിന്നും സ്വർഗ്ഗീയാവസ്ഥയിലേക്കും ശാരീരികാവസ്ഥയിൽ നിന്നും ആത്മീയാവസ്ഥയിലേക്കും ആയി തീരുവാൻ ഞങ്ങളെ സഹായിക്കണമേ" എന്നാണ് പ്രഭാതത്തിലെ പ്രാരംഭ പ്രാർത്ഥന. നിന്റെ പുനരുത്ഥാനത്തിന്റെ മധുര രസത്താൽ ജഗത്തിന് നീ ആനന്ദം നൽകിയതുപോലെ നിന്റെ സ്വർഗ്ഗാരോഹണത്താൽ ഞങ്ങളെയും സ്വർഗ്ഗീയരാക്കി തീർക്കുവാൻ സഹായിക്കണമെ എന്ന പ്രാർത്ഥനയോടെയാണ് സ്വർഗ്ഗാരോഹണ പെരുന്നാളിലേക്ക് പ. സഭ നമ്മെ ഒരുക്കുന്നത്.

## സ്വർഗ്ഗാരോഹണ പെരുന്നാൾ

മനുഷ്യാവതാര വ്യാപാരത്തിന്റെ പൂർത്തീകരണമാണല്ലൊ കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുന്നാളിൽ പ. സഭ ദർശിക്കുന്നത്. സ്വർഗ്ഗാരോഹണ പെരുന്നാളിന്റെ സന്ധ്യാനമസ്ക്കാരത്തിലെ പ്രുമിയോൻ സുന്ദരമായ ഭാഷയിൽ ഇക്കാര്യം പ്രതിപാദിക്കുന്നു: "അപരിമിതനും അവർണ്ണനീയനും പരിശോധന തീയനല്ലാത്തവനും താഴ്മയ്ക്കായി ഇറങ്ങി വന്ന് ഞങ്ങളെ തന്നോടൊന്നിച്ച് സ്വർഗ്ഗത്തിലേക്കു കരേറ്റി മേലുള്ള സൈന്യങ്ങൾക്ക് ഉപരിയായി ഉയർത്തി തന്റെ പിതാവിന്റെ വലത്തുഭാഗത്ത് ഇരുത്തിയ അത്യുന്നതനും സുഗ്രാഹ്യമല്ലാത്ത തന്റെ ശക്തിയാൽ ഉയരങ്ങളിലേക്ക് കരേറിയവനും" എന്നിങ്ങനെ പോകുന്ന ആ പ്രാർത്ഥനയിൽ മേഘങ്ങൾ കർത്താവിനെ സ്വീകരിക്കുകയും വീണ്ടും കരേറുംതോറും സ്രാഫേന്മാരും ക്രൂബേന്മാരും മൗത്തുബെന്മാരും മോറാവോസെന്മാരും തന്നെ കൈകൊള്ളുകയും എല്ലാ സ്വർഗ്ഗീയഗണങ്ങളും ദൂതപ്രമുഖന്മാരും തന്നെ ബഹുമാനിക്കുകയും താൻ സ്വർഗ്ഗാധി സ്വർഗ്ഗങ്ങൾക്കപ്പുറം കയറി അതിരില്ലാതെ മഹത്വത്തിൽ തന്റെ പിതാവിന്റെ വലതുഭാഗത്ത് ഉപവിഷ്ടനാവുകയും ചെയ്തപ്പോൾ സർവ്വ പ്രപഞ്ചവും ഉച്ചസ്വരത്തിൽ അവനെ വന്ദിച്ച് സ്തുതിച്ച് കർത്താവിന്റെ ബഹുമാനം എന്നും വാഴ്ത്തപ്പെട്ടതാകുന്നുവെന്ന് പാടി എന്ന് കാണുന്നു. തന്റെ ശക്തിമത്തായ ആ അന്തരീക്ഷത്തിൽ പ്രബലതയിലും ശ്രേഷ്ഠതയിലും നിന്നുകൊണ്ട് സ്വർഗ്ഗവും ഭൂമിയും തന്റെ മഹത്വംകൊണ്ട് നിറഞ്ഞിരിക്കുന്നവനെ അനവരതം സ്തുതിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ എന്നാണ് പ. സഭ പ്രാർത്ഥിക്കുന്നത്.

കർത്താവിന്റെ സ്വാർഗ്ഗാരോഹണത്തെ പ്രവചിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന വേദഭാഗങ്ങളാണ് പഴയ - പുതിയനിയമ വേദഭാഗങ്ങൾ എല്ലാംതന്നെ എന്ന് പ്രത്യേകം പറയേണ്ടതില്ലല്ലൊ. ഇസ്രായേലിനെ ഫറവോന്റെ അടിമത്വത്തിൽ നിന്നും വിടുവിപ്പാൻ യഹോവ സ്വർഗ്ഗം തുറന്ന് കൽമഴ പെയ്യിക്കുന്ന ചിത്രമാണ് ആദ്യവായന ഭാഗം (ആവർത്തനം 9:26-10:5). തിന്മയെ ഇല്ലായ്മ ചെയ്യുവാനും നന്മയെ ഒഴുക്കുവാനുമായി ചരിത്രത്തിൽ സ്വർഗ്ഗം തുറക്കുന്നുവെന്ന് സാരം.

ശമുവേൽ ശൗലിനെ അഭിഷേകം ചെയ്യുന്ന സംഭവത്തിലൂടെ (1 ശമുവേൽ 9:15-10:1) ക്രിസ്തുവിൽ സർവ്വലോകവും നേടുന്ന അഭിഷേകത്തെ കുറിച്ചും നിത്യരക്ഷയെ കുറിച്ചും വർണ്ണിക്കുന്നതായി പിതാക്കന്മാർ കാണിക്കുന്നു. ക്രിസ്തുവിന്റെ സ്വർഗ്ഗാരോഹണത്തിൽ ഉണ്ടാകുന്ന മഹത്വ പൂർണ്ണതയെ കുറിച്ചാണ് യെശയ്യാ പ്രവാചകനും (48:20-49:4) സംസാരിക്കുന്നത്.

വി. ലൂക്കോസ് ഏവൻഗേല്യസ്താ തന്റെ രണ്ടാം പുസ്തകമായ അപ്പോസ്തോല പ്രവർത്തികൾ ആരംഭിക്കുന്നതു തന്നെ കർത്താവിന്റെ മഹത്വകരമായ സ്വർഗ്ഗാരോഹണത്തെക്കുറിച്ചുള്ള വിവരണത്തോടെയാണ്. തന്റെ ഒന്നാം പുസ്തകം യേശു തന്റെ അപ്പോസ്തലന്മാർക്കു പരിശുദ്ധാത്മാവിൽ കൊടുത്ത കല്പനയും സ്വർഗ്ഗാരോഹണം വരെയുള്ള ക്രിസ്തു സംഭവ വർണ്ണനയുമായിരുന്നുവെന്ന് ആമുഖ വാക്യം പറഞ്ഞുകൊണ്ടാണ് അദ്ദേഹം ആരംഭിക്കുന്നത്. പരിശുദ്ധാത്മാവിനാലുള്ള സ്നാനം ലഭിക്കുന്നതുവരെയും നിങ്ങൾ യെരുശലേമിൽ നിന്നും വാങ്ങിപ്പോകാതെ കാത്തിരിക്കണം എന്നും പരിശുദ്ധാന്മാവ് നിങ്ങളിൽ വരുമ്പോൾ നിങ്ങൾ ശക്തി പ്രാപിച്ചിട്ട് ഭൂമിയുടെ അറ്റത്തോളവും എന്റെ സാക്ഷികളാകും എന്ന് കൽപിച്ചിട്ടാണ് അവർ കാൺകെ കർത്താവ് ആരോഹണം ചെയ്യുന്നത്. ആകാശത്തിലേക്ക് നോക്കി നിൽക്കുന്ന ശിഷ്യന്മാരോട് യേശു സ്വർഗ്ഗത്തിലേക്ക് കരേറിയതുപോലെ അവൻ വീണ്ടും വരുമെന്ന വാഗ്ദാനം വെള്ള വസ്ത്രം ധരിച്ച രണ്ട് ദൂതന്മാർ അവർക്ക് നൽകുന്നു (അ. പ്രവ. 1:1-11).

എഫേസ്യരോടും (4:1-16) തീമോത്തിയോസിനോടും (1 തീമോത്തി. 3:16) പ. പൗലൂസ് ശ്ലീഹായും കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെകുറിച്ച് വ്യാഖ്യാനിച്ച് പറയുന്നുണ്ട്. സ്വർഗ്ഗത്തിലേക്ക് കയറി എന്നാൽ ഭൂമിയുടെ അഗാധത്തിലേക്ക് ലോകത്തെ രക്ഷിപ്പാൻ ഇറങ്ങി എന്നും നമ്മെയും കയറ്റുവാനാണ് അവൻ കയറിയത് എന്നും ആകയാൽ അവന്റെ തേജസ്സാൽ നാമും തേജസ്സീകരിക്കപ്പെട്ട് ഉയർത്തപ്പെടുമെന്നും അപ്പോസ്തോലൻ വിശ്വാസ സമൂഹത്തെ പഠിപ്പിക്കുന്നു.

"നമ്മുടെ രക്ഷയ്ക്കുവേണ്ടി വന്നവനും നമ്മുടെ പുനരുത്ഥാനത്തിനും നിത്യമായ രക്ഷയ്ക്കും വേണ്ടി വരുവാനിരിക്കുന്നവനുമായ" കർത്താവിന്റെ മഹത്വകരമായ സ്വർഗ്ഗാരോഹണത്തെ ഒരിക്കൽ കൂടെ അനുഭവിക്കുവാനും "കർത്താവേ വേഗം വരണമെ" എന്ന് പ്രാർത്ഥിക്കുവാനും നമ്മെയും ചേർക്കുന്ന ആ വലിയ ദിനത്തെ നോക്കി പാർക്കുവാനും ദൈവത്തിന്റെ പരിശുദ്ധ റൂഹാ നമ്മെ സഹായിക്കട്ടെ!

## വിഘടിത വിഭാഗത്തിനു ശാശ്വത നിരോധനം

കൊച്ചി: അങ്കമാലി ഭദ്രാസനത്തിലെ പീച്ചാനിക്കാട് പള്ളിയിൽ വിഘടിത വിഭാഗത്തിനു ശാശ്വത നിരോധനം ഏർപ്പെടുത്തി പറവൂർ സബ്കോടതി ഉത്തരവിട്ടു.


SESSION OF RESURRECTION


മെത്രാഭിഷേകത്തിന്റെ പത്താം വാർഷിക ദിനത്തിൽ വി. കുർബാന അർപ്പിച്ചശേഷം വൈദികർക്കൊപ്പം ഡോ. ഗീവർഗീസ് മാർ യൂലിയോസ്.

## ഭരണാധിപന്മാർക്കു വേണ്ടിയുള്ള പ്രാർത്ഥന

കർത്താവേ, ഞങ്ങളുടെ ഭരണാധിപന്മാരെ നീ ഓർക്കണമേ. ഞങ്ങൾ സകല ദൈവാശ്രയത്തോടും കൂടെ ആശ്വാസത്തിലും അടക്കത്തിലും ജീവിപ്പാനായിട്ടു, ഞങ്ങളെ ഭരിപ്പാൻതക്ക വിവേകബുദ്ധിയും ജ്ഞാനവും നീ അവർക്ക് കൊടുക്കണമെ. നിന്റെ സത്യ തൊഴുത്തിന് അവർ സഹായിച്ചു നിന്നെ പിന്തുടരുമാറാകണമെ. അവർ ദയവോടെ ഞങ്ങളെ ഭരിക്കണമേ. അവരെയും അവരുടെ കുടുംബങ്ങളെയും നീ വാഴ്ത്തി സമാധാനമുള്ളതും ബഹുമാനമുള്ളതും നിന്റെ തിരുനാമ മഹത്വത്തിന്നുതകുന്നതുമായ ദീർഘായുസിനെ അവർക്ക് കൊടുത്ത് സകല ശക്തിയേക്കാളും മേലായിരിക്കുന്ന നിന്റെ ശക്തിയാൽ നീ അവരെ കാത്തുകൊള്ളണമേ. അമീൻ.

# പ. പിതാവ് മെത്രാപ്പോലീത്താ സ്ഥാനാരോഹണത്തിന്റെ 35–ാം വാർഷിക നിറവിൽ


## ബെൻസൺ റ്റി. സജി




'അച്ചനായാൽ അച്ചനാകണം' എന്ന തന്റെ പിതാവിന്റെ വാക്കുകൾ സഫലീകരിച്ച പോൾ എന്ന ബാലൻ ഇന്ന് മാർത്തോമ്മാ സിംഹാസനത്തിൽ ഭാഗ്യമോടെ വാണരുളുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായാണ്.

തൃശ്ശൂർ ജില്ലയിലെ മങ്ങാട് എന്ന കൊച്ചു ഗ്രാമം. അവിടെ മങ്ങാട് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് പള്ളിക്ക് ഒരു വിളിപ്പാട് അകലെയാണ് കൊള്ളന്നൂർ ഭവനം. ഒരു സാധാരണ കർഷക കുടുംബം.

ആ കുടുംബത്തിലെ ഐപ്പിന്റെയും പുലിക്കോട്ടിൽ കുടുംബത്തിലെ കുഞ്ഞീറ്റിയുടെയും മൂന്നാമത്തെ മകനായി പാവുട്ടി എന്ന് വിളിക്കുന്ന പോൾ ജനിക്കുന്നു. ഈ ദമ്പതികളുടെ രണ്ടാമത്തെ കുഞ്ഞ് വളരെ ചെറുപ്പത്തിലേ മരിച്ചു പോയിരുന്നു. അതിനുശേഷം 1946 ആഗസ്റ്റ് 30–ന് മലങ്കരസഭയുടെ മഹാ ഇടയൻ ആയിത്തീർന്ന പോൾ ജനിക്കുന്നു. പഴഞ്ഞി സെന്റ് മേരീസ് ദേവാലയത്തിൽ വച്ച് ജേക്കബ് കൊള്ളന്നൂർ അച്ചനാണ് പോളിന് വിശുദ്ധ മാമോദീസാ നൽകിയത്. തന്റെ മൂന്നാമത്തെ മകനായ ഈ കുഞ്ഞിന്റെ ശിരസ്സിൽ മലങ്കരസഭയുടെ കാതോലിക്കാ കിരീടം ഇരിക്കുമെന്ന് ഈ മാതാപിതാക്കൾ ഒരിക്കലും സ്വപ്നം കണ്ടിട്ടുണ്ടാവില്ല.

കെ. ഐ. പോൾ തന്റെ സ്കൂൾ വിദ്യാഭ്യാസം പഴഞ്ഞി ഗവൺമെന്റ് ഹൈസ്കൂളിൽ നിന്ന് പൂർത്തിയാക്കിയതിനുശേഷം തൃശ്ശൂർ സെന്റ് തോമസ് കോളജിൽ നിന്ന് ബി.എസ്.സി. ബിരുദവും, കോട്ടയം സി.എം.എസ്. കോളജിൽ നിന്ന് സോഷ്യോളജിയിൽ പോസ്റ്റ് ഗ്രാജ്വേറ്റ് ബിരുദവും എടുത്തു.

പുരോഹിതവൃത്തിയിലേക്കുള്ള ആദ്യ ചവിട്ടുപടി അഞ്ചാം ക്ലാസിൽ പഠിക്കുമ്പോഴാണ്. ഫാ. ഗീവർഗീസ് OIC ആണ് മദ്ബഹായിലേക്ക് ഈ മഹാ ഇടയനെ കൈ പിടിച്ചു കയറ്റിയത്. കൂടാതെ ജോസഫ് കുറ്റിക്കാട്ടിൽ കോർഎപ്പിസ്കോപ്പായുടെ ശിക്ഷണത്തിൽ സുറിയാനി ഭാഷയും പഠിച്ചു. പുരോഹിതവൃത്തിയിലേക്ക് പോളിനെ കൈപിടിച്ചു നടത്തിയവരിൽ എടുത്തുപറയേണ്ട വ്യക്തിയാണ് അമ്മയുടെ മൂത്ത സഹോദരനായ ഇയ്യുകുട്ടി അച്ചാച്ചൻ. അദ്ദേഹം ദൈവവിളിക്ക് അനുസരണമായി പോളിനെ ഒരുക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. ജീവിതം മുഴുവൻ കാഷായ




മേല്പട്ടസ്ഥാനം പ്രാപിച്ചതിനു ശേഷം പ. മാത്യൂസ് പ്രഥമൻ ബാവായോടും കൂടെ വാഴിക്കപ്പെട്ടവരോടുമൊപ്പം.





വസ്ത്രവും, ബ്രഹ്മചര്യവും, മാംസാഹാരാദികളോടുള്ള വൈമുഖ്യവുമായി ജീവിതം ജീവിച്ചു തീർത്ത സന്യാസിയാണ് അദ്ദേഹം. ചെറുപ്പത്തിൽ എല്ലാ വിദ്യാർത്ഥിപ്രസ്ഥാനത്തിന്റെ കോൺഫ്രൻസുകളിലും അദ്ദേഹം പോളിനെ കൊണ്ടുപോകുമായിരുന്നു. അങ്ങനെ തനിക്ക് സാധിക്കാതെ പോയ ആഗ്രഹം തന്റെ സഹോദരിയുടെ മകനിൽ കൂടി സഫലീകരിക്കുവാൻ ആ മനുഷ്യൻ അഹോരാത്രം പരിശ്രമിച്ചിരുന്നു. വൈദികവൃത്തിയിലേക്ക് പോകുന്നതിനുള്ള ആഗ്രഹം പോൾ പ്രകടിപ്പിച്ചപ്പോൾ അപ്പന്റെ മറുപടി ഇപ്രകാരമായിരുന്നു: 'അച്ചനായാൽ അച്ചനാകണം, പേരിനു മാത്രം നീ അച്ചനാകാൻ പോകണ്ട. മാത്രമല്ല അതൊന്നും എടുത്തുവയ്ക്കുവാൻ നിന്റെ കയ്യിൽ പാത്രം ഇല്ല. പാത്രത്തിൽ കൊള്ളാവുന്നത് എടുത്താൽ മതി' എന്നായിരുന്നു. ഇത് ചെറുതായെങ്കിലും പോളിനെ നിരാശപ്പെടുത്തി കാണും. സെമിനാരി പഠനത്തിന് മകനെ അയയ്ക്കാൻ ദൈവവിശ്വാസത്തിൽ ഉള്ള തീക്ഷ്ണത അദ്ദേഹത്തെ ഭയപ്പെടുത്തിയിരുന്നു എന്ന് വേണം കരുതാൻ.

ഏതൊരു മാതാപിതാക്കളും തന്റെ പുത്രൻ വിവാഹിതനായി കാണണമെന്ന് ആഗ്രഹിക്കുന്നതുപോലെ ഈ മാതാപിതാക്കളും ആഗ്രഹിച്ചിരുന്നു പക്ഷേ പോൾ അതിനൊന്നും വഴങ്ങാതെ ദൈവിക പൂർണ്ണതയുടെ ഇടുങ്ങിയ വഴിയേ യാത്ര ചെയ്യുവാൻ മനസ്സിനെ ഒരുക്കുകയായിരുന്നു.

കോട്ടയം വൈദികസെമിനാരിയിൽ നിന്ന് ജി.എസ്.റ്റി. യും സെറാമ്പൂർ യൂണിവേഴ്സിറ്റിയിൽ നിന്ന് ബി.ഡി. ബിരുദവും സമ്പാദിച്ചു. തുടർന്ന് 1972 ഏപ്രിൽ രണ്ടിന് പരുമല സെമിനാരിയിൽ വെച്ച് യൗപ്പദ്യക്കിനോ പട്ടവും, 1973 മെയ് 31-ന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് പൂർണ്ണ ശെമ്മാശുപട്ടവും, 1973 ജൂൺ രണ്ടിന് കൊരട്ടി സെമിനാരി ചാപ്പലിൽ വച്ച് കശീശ്ശാപട്ടവും യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായിൽ നിന്നും സ്വീകരിച്ചു.

മൂലേപ്പാടം, എറണാകുളം സെന്റ് മേരീസ് എന്നീ ദേവാലയങ്ങളിൽ സഹവികാരിയായി സേവനം അനുഷ്ഠിച്ചു. മാർ ഗ്രിഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സ്വാധീനത്തിൽ വളർന്ന ഇദ്ദേഹം കോട്ടയം, തിരുവനന്തപുരം, സ്റ്റുഡന്റ് സെന്ററുകളിൽ വാർഡൻ ആയി പ്രവർത്തിച്ചു. തിരുവനന്തപുരത്തെ സ്റ്റുഡന്റ് സെന്ററിൽ വാർഡൻ ആയിരിക്കുമ്പോൾ കഴക്കൂട്ടം സൈനിക സ്കൂളിലും, പൂജപ്പുര സെൻട്രൽ ജയിലിലും വിശുദ്ധ കുർബാന അർപ്പിച്ചിരുന്നു.

1982 ഡിസംബർ 28-ന് തിരുവല്ലയിൽ ചേർന്ന മലങ്കര അസോസിയേഷൻ മേൽപ്പട്ടസ്ഥാനത്തേക്ക് തെരഞ്ഞെടുത്തു. തെരഞ്ഞെടുക്കുമ്പോൾ പോളച്ചന് വയസ് 38. അസോസിയേഷനിൽ ഒരാൾ ചോദിച്ചു: 'മെത്രാച്ചനാവാൻ 40 വയസ് വേണമെന്നല്ലേ?' പരിശുദ്ധ മാത്യൂസ് പ്രഥമൻ ബാവാ ഉത്തരം പറഞ്ഞു: '2 വർഷം കഴിയുമ്പോൾ 40 വയസ് ആയിക്കോളും.' പിന്നീട് ആരും ഒന്നും പറഞ്ഞില്ല.

1983 മെയ് 14-ന് പരുമല സെമിനാരിയിൽ വെച്ച് മാത്യൂസ് മാർ കൂറിലോസിൽ നിന്ന് (പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ

## മെയ് 15: മലങ്കരയിൽ ഏറ്റവും അധികം മേൽപ്പട്ടക്കാർ വാഴിക്കപ്പെട്ട തീയതി

**ഡെറിൻ രാജു**

മലങ്കരയിൽ ഒരുപക്ഷേ ഏറ്റവും അധികം മേൽപ്പട്ടക്കാർ വാഴിക്കപ്പെട്ട തീയതി മെയ് 15 ആകാം. ആകെ 15 പേർ മലങ്കരയിൽ ഈ ദിവസം വാഴിക്കപ്പെട്ടിട്ടുണ്ട്.

ഗീവറുഗീസ് ദ്വിതിയൻ ബാവാ 1953 മെയ് 15-നു അഞ്ച് പേരെ (പത്രോസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ഈവാനിയോസ്, ദാനിയേൽ മാർ പീലക്സീനോസ്, മാത്യൂസ് മാർ അത്താനാസിയോസ്, മാത്യൂസ് മാർ കൂറിലോസ്) ഏലിയാ ചാപ്പലിൽ വച്ചും മാത്യൂസ് പ്രഥമൻ ബാവാ 1978 മെയ് 15-നു പഴഞ്ഞിയിൽ വച്ച് അഞ്ചു പേരെയും (യാക്കോബ് മാർ പോളിക്കാർപ്പോസ്, സഖറിയ മാർ ദീവന്നാസിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഗീവറുഗീസ് മാർ ദീയസ്കോറോസ്, യുഹാനോൻ മാർ അത്താനാസിയോസ്) 1985 മെയ് 15 നു പുതിയകാവിൽ വച്ച് 5 പേരെയും (മാത്യൂസ് മാർ എപ്പിഫാനിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവറുഗീസ് മാർ ഈവാനിയോസ്, പൗലോസ് മാർ മിലിത്തിയോസ്) മേൽപ്പട്ട സ്ഥാനത്തേക്ക് ഉയർത്തി.

ഔഗേൻ ബാവായെ ഔഗേൻ മാർ തീമോത്തിയോസ് എന്ന പേരിൽ ഏലിയാസ് തൃതിയൻ പാത്രിയർക്കീസ് മെത്രാൻ സ്ഥാനത്തേക്ക് ഉയർത്തിയത് 1927 മെയ് 15-നാണ്. അതുകൂടെ കൂട്ടിയാൽ 16 ആകും.

പ. മാത്യൂസ് പ്രഥമൻ ബാവാ നടത്തിയ രണ്ട് എപ്പിസ്കോപ്പൽ വാഴ്ചകളും മെയ് 15-നായിരുന്നു.

ബാവാ) റമ്പാൻ സ്ഥാനവും, 1985 മെയ് 15-ന് മാവേലിക്കര പുതിയകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് ദേവാലയത്തിൽ വച്ച് പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായിൽ നിന്ന് 38-ാം വയസ്സിൽ കെ. ഐ. പോൾ റമ്പാച്ചൻ 'പൗലോസ് മാർ മിലിത്തിയോസ്' എന്ന പേരിൽ എപ്പിസ്കോപ്പാ സ്ഥാനവും സ്വീകരിച്ചു. ഡോ. ഫിലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, മാത്യൂസ് മാർ എപ്പിഫാനിയോസ് എന്നിവരാണ് ഇദ്ദേഹത്തോടോപ്പം മേല്പ്പെട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ടത്. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായാണ് മേൽപ്പട്ട സ്ഥാനാരോഹണ ശുശ്രൂഷയ്ക്ക് നേതൃത്വം നൽകിയത്. തുടർന്ന് ആദ്യം കൊച്ചി ഭദ്രാസനത്തിന്റെ യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ സഹായ മെത്രാപ്പോലീത്തായായും പിന്നീട് 1985 ആഗസ്റ്റ് 31 മുതൽ പുതിയതായി രൂപീകരിക്കപ്പെട്ട കുന്നംകുളം ഭദ്രാസനത്തിന്റെ അമരക്കാരനായും ചുമതലയേറ്റു.

കുന്നംകുളം ഭദ്രാസനത്തിന്റെ ആദ്യ മെത്രാപ്പോലീത്തായായി നിയമിതനായ ആദ്യ കാലങ്ങളിൽ ഭദ്രാസനം കെട്ടിപ്പടുക്കുവാനായി ഏറെ കഷ്ടപ്പെട്ടു. താമസിയാതെ ആർത്താറ്റ് ഭദ്രാസന ആസ്ഥാനവും ചാപ്പലും നിർമ്മിച്ചു. കടന്നുവന്ന വഴികളിൽ നേരിട്ട ധാരാളം കഷ്ടപ്പാടുകൾ അഗ്നിയിൽ ഉരുക്കപ്പെട്ട പൊന്നുപോലെ ശോഭിക്കുവാൻ പരിശുദ്ധ പിതാവിനെ സഹായിച്ചു. സഭക്കുവേണ്ടിയും അതിന്റെ സ്വാതന്ത്ര്യത്തിനും സ്വയംശീർഷകത്വത്തിനു വേണ്ടിയും ത്യാഗങ്ങൾ സഹിക്കാനും, പോരാടുവാനുമുള്ള ധൈര്യവും സഹനവും ദൈവകൃപയായി ലഭിച്ചുകൊണ്ടേയിരുന്നു. പ്രഥമദൃഷ്ട്യാ തെറ്റെന്നു തോന്നിപ്പിച്ച അദ്ദേഹത്തിന്റെ പല തീരുമാനങ്ങളും, നിലപാടുകളും തീർത്തും ശരിയാണെന്നു കാലം തെളിയിച്ചു. നിർമലമായ സ്നേഹത്തോടും സന്തോഷത്തോടും കൂടി എല്ലാവരെയും കരുതുവാനുള്ള വലിയ മനസ്സും, തെറ്റിനോട് കർക്കശമായി പെരുമാറാനുള്ള ആർജവത്വവും ഇതിനോടകം അദ്ദേഹം തെളിയിച്ചിട്ടുണ്ട്. കുന്നംകുളം ഭദ്രാസനത്തിനു ഉണ്ടായിട്ടുള്ള വളർച്ച അദ്ദേഹത്തിന്റെ ഭരണ നൈപുണ്യത്തിനു ഉദാഹരണമാണ്. വൈദിക ക്ഷേമനിധിയുടെ സെക്രട്ടറി, കൊച്ചി ഭദ്രാസന മർത്തമറിയം സമാജം പ്രസിഡന്റ്, പഴഞ്ഞി എം.ഡി. കോളജ് ലോക്കൽ മാനേജർ, എന്നീ നിലകളിൽ പ്രവർത്തിച്ചു. കൂടാതെ വിദ്യാർത്ഥി പ്രസ്ഥാനം വൈസ് പ്രസിഡന്റ്, സൺഡേസ്കൂൾ പ്രസ്ഥാനം പ്രസിഡണ്ട്, യുവജനപ്രസ്ഥാനം പ്രസിഡന്റ് എന്നീ നിലകളിൽ നിസ്തുലമായ പ്രവർത്തനം കാഴ്ചവയ്ക്കുകയുണ്ടായി.

2006-ൽ പരുമലയിൽ കൂടിയ മലങ്കര അസോസിയേഷൻ പൗരസ്ത്യ കാതോലിക്കായുടെയും, മലങ്കര മെത്രാപ്പോലീത്തായുടെയും പിൻഗാമിയായി തിരഞ്ഞെടുത്തു. 2010 നവംബർ ഒന്നാം തീയതി പരിശുദ്ധ ബസേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ എന്ന നാമത്തിൽ മലങ്കര സഭാധ്യക്ഷനായി സ്ഥാനാരോഹണം ചെയ്യപ്പെട്ടു.

സഭയിൽ ശാശ്വതവും സുസ്ഥിരവുമായ സമാധാനത്തിനു വേണ്ടിയും വ്യവഹാര-കലഹ രഹിതമായ ഒരു മലങ്കരസഭ നിലനിൽക്കുന്നതിനു വേണ്ടി ആഗ്രഹിക്കുകയും, പ്രാർത്ഥിക്കുകയും, പ്രവർത്തിക്കുകയും ചെയ്യുന്ന ഒരു പിതാവാണ് പരിശുദ്ധ ബാവാ തിരുമേനി. 2017 ജൂലൈ മൂന്നിലെ വിധിക്കുശേഷം സഭ ഒന്നായി കാണുന്നതിനുവേണ്ടി, മലങ്കരസഭയുടെ വാതിൽ എല്ലാവർക്കും വേണ്ടി തുറന്നിട്ടുകൊണ്ടു (നിയമത്തിനും ഭരണഘടനയ്ക്കും വിധേയമായി) സമാധാന കല്പന പുറപ്പെടുവിക്കുകയും, അന്ത്യോഖ്യയുടെ പരിശുദ്ധ ഇഗ്നാത്തിയോസ് അപ്രേം ദ്വിതീയൻ പാത്രിയാർക്കീസ് ബാവായെ ചർച്ചയ്ക്കായി ക്ഷണിക്കുകയും, അദ്ദേഹത്തിന്റെ മലങ്കര സന്ദർശനത്തെ സ്വാഗതം ചെയ്യുകയും ചെയ്തിട്ടും എതിർഭാഗത്തുനിന്നും അനുകൂലമായ ഒരു പ്രതികരണം ഉണ്ടാകാഞ്ഞത് നിർഭാഗ്യകരമായിപ്പോയി. എങ്കിലും ശാശ്വത സമാധാനത്തിനു വേണ്ടിയുള്ള പരിശുദ്ധ പിതാവിന്റെ പ്രവർത്തനം തുടരുന്നു.

ആഗോള ക്രൈസ്തവ സഭാതലത്തിൽ അറിയപ്പെടുന്ന ഒരു സഭാ പിതാവാണ് അദ്ദേഹം. 2012 നവംബർ 18-ന് കെയ്റോയിൽ നടന്ന കോപ്റ്റിക് ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ തെവോദ്രോസ് രണ്ടാമന്റെ സ്ഥാനാരോഹണ ശുശ്രൂഷയിൽ പ്രത്യേക ക്ഷണിതാവായും, 2013 ഫെബ്രുവരി 28-ന് എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ ആബൂനാ മത്യാസ് പാത്രിയർക്കീസിന്റെ സ്ഥാനാരോഹണത്തിൽ മുഖ്യാതിഥിയായും പങ്കെടുത്തു.



2013 സെപ്റ്റംബർ 5-ന് വത്തിക്കാനിൽ പ്രത്യേക ക്ഷണിതാവായി എത്തി പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പായുമായി കൂടിക്കാഴ്ച്ച നടത്തി.

2013 സെപ്റ്റംബർ 9-ന് ആംഗ്ലിക്കൻ സഭാ ആസ്ഥാനമായ ലാംബെത് പാലസിൽ നടന്ന എക്യുമിനിക്കൽ സമ്മേളനത്തിലും ഒക്ടോബർ 3-ന് വിയന്നയിൽ പ്രൊഓറിയന്റെ എക്യുമിനിക്കൽ സമ്മേളനത്തിലും മുഖ്യാതിഥി ആയി പങ്കെടുത്തു.

പരിശുദ്ധ പിതാവിന്റെ മുഖ്യ നേതൃത്വത്തിൽ 2012 നവംബറിൽ എറണാകുളം മറൈൻഡ്രൈവിൽ വെച്ച് കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ ശതാബ്ദി യാഘോഷങ്ങൾ നടത്തുകയും അതിൽ മുഖ്യാതിഥിയായി മുൻ രാഷ്ട്രപതി ഡോ. അബ്ദുൽ കലാമും മറ്റ് വിവിധ രാഷ്ട്രീയ സാമൂഹിക മത നേതാക്കളും പങ്കെടുക്കുകയുണ്ടായി. കൂടാതെ 2016 നവംബർ മാസം കുന്നംകുളത്ത് വെച്ച് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസിയോസ് ഒന്നാമൻ മെത്രാപ്പോലീത്തായുടെ ചരമദ്വിശതാബ്ദി സമ്മേളനം നടത്തുകയുണ്ടായി. ഇതിൽ എത്യോപ്യൻ ഓർത്തഡോക്സ് സഭയുടെ തലവൻ പരിശുദ്ധ മത്തിയാസ് പ്രഥമൻ പാത്രിയർക്കീസ് പങ്കെടുക്കുകയുണ്ടായി.

പരിശുദ്ധ പിതാവിന്റെ സ്വപ്നപദ്ധതിയായ പരുമലയിലെ സെന്റ് ഗ്രിഗോറിയോസ് ഇന്റർനാഷണൽ ക്യാൻസർ കെയർ സെന്റർ ഇന്ന് ആതുരസേവന രംഗത്ത് ഒരു മുതൽക്കൂട്ടായി പ്രവർത്തിക്കുന്നു. കൂടാതെ സ്നേഹസ്പർശം പദ്ധതിയിലൂടെ അനേകം പാവപ്പെട്ട രോഗികൾക്ക് ഈ സ്ഥാപനത്തിലൂടെ ഉന്നതമായ ചികിത്സ നൽകുവാനും സാധിക്കുന്നു എന്നത് ഈ പിതാവിന്റെ സാമൂഹിക പ്രതിബദ്ധതയുടെ മകുടോദാഹരണമാണ്.

2018 മാർച്ച് മാസം 23-ാം തീയതി ദേവലോകം അരമന ചാപ്പലിൽ വച്ച് പരിശുദ്ധ പിതാവിന്റെ മുഖ്യകാർമികത്വത്തിൽ വിശുദ്ധ മൂറോൻ കൂദാശയും നടത്തി.

വചനം വിടരുന്നു, വിനയസ്മിതം, നിഷ്കളങ്കതയുടെ സൗന്ദര്യം, അനുഭവങ്ങൾ ധ്യാനങ്ങൾ എന്നിവയാണ് പരിശുദ്ധ പിതാവിന്റെ കൃതികൾ.

"അച്ചൻ ആയാൽ അച്ചൻ ആകണമെന്ന" പിതാവിന്റെ വാക്കുകൾ സ്വയം വരിച്ച് പരിശുദ്ധ സഭയാകുന്ന നൗകയെ നയിക്കുന്ന പോൾ എന്ന പൗലോസ് രണ്ടാമൻ ബാവായ്ക്ക് ഭൗതിക സമ്പത്തിനേക്കാൾ ഉപരി മാതാപിതാക്കൾ കൈമാറി കൊടുത്തത് ദൈവവിശ്വാസം എന്ന പൈതൃക സ്വത്താണ്. ദൈവവിശ്വാസം മുറുകെപിടിച്ച് സർവ്വവും ദൈവത്തിനു സമർപ്പിച്ച് പരിശുദ്ധ പിതാവിന് ഈ സഭയെന്ന നൗകയെ മുന്നോട്ട് നയിക്കുവാൻ സാധിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

കിഴക്കിന്റെ കാതോലിക്കാമാരുടെ ശ്രേണിയിൽ തൊണ്ണൂറ്റിഒന്നാമത്തെ കാതോലിക്കായും, കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ച ശേഷം എട്ടാമത്തെ കാതോലിക്കായും, ഇരുപത്തിഒന്നാമത്തെ മലങ്കര മെത്രാപ്പോലീത്തായും ആയി പരിശുദ്ധ മാർത്തോമാശ്ലീഹായുടെ സിംഹാസനത്തിൽ ഭാഗ്യമോടെ വാണരുളുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിക്ക്, മെത്രാപ്പോലീത്താ സ്ഥാനാരോഹണത്തിന്റെ 35-ാം വാർഷിക ദിനത്തിൽ എല്ലാ ആശംസകളും അവിടുത്തെ തൃപ്പാദങ്ങളിൽ അർപ്പിച്ചുകൊള്ളുന്നു. 

# Staying connected while apart | Staying connected through pandemic | Braving the pandemic with faith



## Dr. Geevarghese Yulios Metropolitan

Jesus told them, "Come away to an isolated place all by yourselves and rest for a while." - Mark 6:31

We are living through unprecedented times. In wake of the Coronavirus outbreak, countries around the world have imposed lockdowns, enforced confinement laws to ensure that people practice 'social distancing'. From Cochin to Chicago, Sydney to Shanghai, every city is affected by the pandemic.

Health experts worldwide are strongly recommending 'social distancing' – a practice of maintaining 6 to 10 feet distance from other people. This measure is being highly recommended to protect ourselves, our families, and our communities from the pandemic that has affected millions.

The term 'Social Distancing' has been embraced widely as a precaution when reviewing, 'How to end the COVID-19 disease?' This measure has proven to be a major 'misrepresentative' at most places throughout this pandemic and, its widespread usage over the time could act 'counterproductive.'

Our concern is not against the strategy or purpose behind the concept, but by the way people are enacting it. At present, while people are maintaining physical distance at grocery stores or in their neighbourhoods, there is also a sense of intimidation and most of them are seemingly scared and move on without even glancing the other way or even exchanging casual greetings. We do not need such unpleasantness, and people should learn to slowdown the spread of the pandemic by strengthening social ties while maintaining 'physical distance'.

### DISTANT YET CLOSE

Differentiating 'physical distancing' from 'social distancing' acknowledges the virus's malignant ability to be transmitted from person to person, and also defends the idea that this virus has no power over our ability to support and nurture each other in these extraordinary times.

It is not easy to comfort others. Understanding the physical, psychological, and spiritual needs of others is even difficult. As the ambassadors of Christ, we are 'called' and have been prepared to love and care for everyone during this crisis not just in words but also in deeds.

Prayer is the key. Jesus Christ has set the pace for prayers. "Very early in the morning, while it was still dark, Jesus got up, left the house and went off to a solitary place, where he prayed." (Mark 1:35, 36). Jesus Christ was not isolated away in some monastery; he evaded the public glare only to pray.

He isolated himself so that he could spend time talking to God the Father before he dove into the 'hard work' of spreading the Gospel. He spread the Gospel while being physically and emotionally distant for an exponential growth of the good news to the grieving and underprivileged.

By emphasising the need for distancing, we can stay safe from the virus, but let's also hold onto the increased need that we all have developed over the course of the pandemic; the need to be seen and heard, the sense of togetherness and, above all, the freedom to experience our connections. The human nervous system is amazingly adaptive. Our brains will adapt to social isolation over time, but the affliction this isolation causes will lead to long-term health problems. As a society, we will not be well at the end of all of this; not because of COVID-19 but because of the idea we breed, that 'being with others is unsafe.' We are dealing with a new reality; staying at home, washing our hands, and using sanitisers.

### PRAYER – THE BEST SANITISER

Today, being a Christian, the most important sanitiser is prayer. The one we need; to wash our hearts and spiritual hands, to revitalise our senses and maintain cleanliness of our thoughts.

We cannot break this chain by merely washing our hands. Our hearts and minds need to be trained and strengthened to overcome temptations that work contrary to the precaution module. In fact, we need to go out of our way to make eye contact, wave our hands, or loudly say 'hello' from behind the mask. Quite literally, the sound of a friendly voice and seeing the eyebrows of another person raise in greeting stimulates our social engagement, which in turn sends a signal of comfort in times of distress. Those moments of interaction may make a difference in the long run as to how we as a society survive this pandemic. Once we cleanse ourselves with the power of the Holy Spirit which originates from systematic prayer and worship, we will have the spiritual eyes to see and the spiritual ears to hear. We will be able to deal with the complications of life and endure these hard times. We will be pleased to comfort not only our friends and family, but absolute strangers who are outside our circles. Our words and expressions would exhibit a healing experience to the physically distanced.

### KEEP IT HUMANE

Each of us must do our part to not only stay physically apart and to wear masks, but also go out of our ways on the street, in the grocery store, or through FaceTime, Zoom, Live telecast apps or whatever platforms we can use, to reach out to one another. Digital channels are another vital element that we must uphold. It helps to stay socially connected and also helps to pray, worship, and share the joy of Gospel. This social proximity during physical distancing is now a conceivable reality and we must not disregard this.

We must know that nurturing the relationships we have and, reaching

out to others who may be isolated is as essential to surviving the pandemic as physical distancing. When people think about the biblical account of the tower of Babel, they usually associate as the Bible's explanation of diverse languages. Confusing their language is merely a part of the story, but it is not the main focus of this account.

Since the fall, man has been seeking to build a 'utopia' - selfish drive to establish one's own and for one alone. This is an adverse time when we must learn that God is the one who satisfies, not things or activities. If we look into the past, our churches and religious places have definitely gone sidetracked from the purposes of God by seeking to live in a self-contained world. The idea of being exclusive have isolated many from the rest of world, and like people of the Babel they've become incapable of understanding human feelings due to the dearth of language to read minds, to see hearts or to perceive the divine love and care.

We must disconnect and distance ourselves only from those thoughts that are destructive to our core Christian faith. We must not isolate ourselves and build a tower of confinement to merely stay away from people and perceive socialising as threat to one's survival. We are the salt of the world and the light of the world; we are not salt for ourselves or light to the enlightened.

## AN ACT OF LOVE

As God's people, we should be a model community in terms of cleanliness, hygiene, and exercising quarantine laws. We can practice giving, in the right way, by not giving our illnesses to others, instead providing a healthy environment to everyone around us. Quarantining ourselves is an act of love that qualifies as a 'work' in the present context. Any person or child who is sick should not go out with other members so they do not infect anyone else. This is an important way to give, sacrifice and show love to others.

We all want one another to be at service whenever possible, but we also should realise that we should follow quarantine laws. In a world where everything seems to be getting more complicated, let's make the best use of these days of silence and solitude to focus on the things that matter the most. For example; adding a new directive to our strategy of containing this pandemic, where we reach out each day to at least three people-to check in on them, simply hear their voice, or share the pain or joy of the day.

Let's survive this pandemic in the spirit of humanity.

**(Compiled by Fr. Mathai John, Diocese of Ahmedabad)**

## ആശംസകൾ

മെത്രാഭിഷേകത്തിന്റെ പത്താം വാർഷികം ആഘോഷിക്കുന്ന ഡോ. ഗീവർഗീസ് മാർ യൂലിയോസ്, ഡോ. യൂഹാനോൻ മാർ ദിമിത്രിയോസ്, യാക്കോബ് മാർ ഏലിയാസ്, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. എബ്രഹാം മാർ സെറാഫിം, ഡോ. യൂഹാനോൻ മാർ തേവോദോറോസ്, ഡോ. സഖറിയ മാർ അപ്രേം.

# The Pilgrimage of Etheria

# എഥേറിയയുടെ തീർത്ഥയാത്ര

തർജമ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ

**വിശുദ്ധനാടിനെ സംബന്ധിച്ചുള്ള ആദ്യത്തെ ദീർഘരേഖകളിൽ ഒന്ന് എഥേറിയയുടെ യാത്രാവിവരണമാണ്. എ.ഡി. 380-നോടടുത്താണ് അവരുടെ ജറുശലേം സന്ദർശനം എന്നാണ് പൊതുവെ കണക്കാക്കപ്പെടുന്നത്. പല പ്രശസ്ത ചരിത്രകാരന്മാരും അവസാന വാക്കായി എഥേറിയയുടെ എഴുത്തുകളെ പരാമർശിക്കാറുണ്ട്.**

## III

## ദനഹായുടെ ആഘോഷങ്ങൾ

### 1. രാത്രിസമയം ബേത്‌ലഹേമിൽ

'കർത്താവിന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ടവനാകുന്നു' (വിശുദ്ധ മത്തായി 21.9).

കാൽനടയായി വരുന്ന സന്യാസിമാർ തങ്ങളുടെ നടപ്പിന്റെ വേഗത, പരസ്പരം വ്യക്തമായി മുഖം കാണുവാൻ തക്ക വെളിച്ചം വീഴുമ്പോഴേക്കും യരുശലേമിൽ എത്തുവാൻ പാകത്തിന്, ക്രമീകരിക്കുക പതിവാണ്; അതായത് നേരം വെളുപ്പായി വരുമ്പോൾ മാത്രം അവിടെ എത്തുമ്പോൾ മെത്രാൻ ഉൾപ്പെടെ വിശ്വാസികളെല്ലാം ദേവാലയത്തിലേക്ക് പ്രവേശിക്കുന്നു. ഈ സമയം ദേവാലയത്തിനുള്ളിൽ ധാരാളം വിളക്കുകൾ കത്തിജ്വലിക്കുന്നുണ്ടാകും. ആദ്യം സങ്കീർത്തനാലാപനവും തുടർന്ന് പ്രാർത്ഥനയും നടക്കുന്നു. ഇത് കഴിഞ്ഞ് മെത്രാൻ ആദ്യം സ്നാനാർത്ഥികളെയും (വിശ്വാസ പഠിതാക്കൾ) അതിനുശേഷം വിശ്വാസികളെയും അനുഗ്രഹിക്കുന്നു. ഇതോടെ മെത്രാൻ തന്റെ വാസസ്ഥലത്തേക്ക് മടങ്ങുകയും സന്യാസിമാർ ഒഴികെയുള്ള മറ്റെല്ലാവരും വിശ്രമത്തിനായി തങ്ങളുടെ ഇടങ്ങളിലേക്ക് പോകുകയും ചെയ്യുന്നു. സന്യാസിമാരാകട്ടെ, നേരം പൂർണമായും വെളുക്കുന്നതു വരെ ദേവാലയത്തിൽ ഗീതാലാപനത്തിൽ മുഴുകുകയും ചെയ്യുന്നു.

### 2. യരുശലേമിലെ പ്രഭാത പ്രാർത്ഥന

വിശ്രമത്തിനുശേഷം രണ്ടാം മണിയുടെ ആരംഭത്തിൽ എല്ലാവരും ഗോൽഗോഥായിലെ വലിയ ദേവാലയത്തിൽ എത്തിച്ചേരുന്നു (കുറിപ്പ്: ഈ ഭാഗത്ത് എഥേറിയയുടെ വിവരണത്തിൽ എവിടെയോ ഒരു ആശയക്കുഴപ്പം സംഭവിച്ചിട്ടുണ്ടെന്ന് പിൽക്കാലത്ത് പണ്ഡിതന്മാർ കണ്ടെത്തിയിട്ടുണ്ടത്രേ).

ചെറിയ ദേവാലയത്തിലായാലും ഗോൽഗോഥായിലെ ദേവാലയത്തിലായാലും ബേത്‌ലഹേമിലായാലും അവിടെയുള്ള ആകർഷണീയതയും മനോഹാരിതയും ആവർത്തിച്ചാവർത്തിച്ച് വിവരിക്കുന്നതിൽ അർത്ഥമില്ലല്ലോ. അവിടെ സ്വർണവും രത്നങ്ങളും പട്ടുവിരികളും തന്നെ നിറഞ്ഞു നിൽക്കുന്നത്. തിരശീലകളും വാതിൽമറകളും ശുദ്ധമായ പട്ടുകൊണ്ട് നെയ്യപ്പെട്ടവയാണ്, അവയിൽ സ്വർണംകൊണ്ടുള്ള അലങ്കാരങ്ങളും ധാരാളം. ദേവാലയത്തിലെ വിശുദ്ധ പാത്രങ്ങൾ സ്വർണത്തിൽ പണിയപ്പെട്ടവയാണ്. ഈ പാത്രങ്ങൾ ആ ദിവസം പുറത്തെടുക്കുന്നു. അവയുടെ എണ്ണവും ഭാരവും തിട്ടപ്പെടുത്തുക പ്രയാസമത്രേ. തന്റെ മാതാവിന്റെ നിർദ്ദേശപ്രകാരം കോൺസ്റ്റന്റയിൻ രാജാവാണ് ഇത്രയേറെ വിലപിടിപ്പുള്ളവണ്ണം ഇവയൊക്കെ അലങ്കരിച്ച് മോടി പിടിപ്പിച്ചത്. ഈദൃശ ആർഭാട അലങ്കാരങ്ങൾ ദേവാലയങ്ങളിലും യരുശലേമിലെ ഇതര വിശുദ്ധ ഇടങ്ങളിലും കാണാൻ സാധിക്കുന്നുണ്ട്. ഇനി നമ്മൾ പറഞ്ഞു വന്ന കാര്യത്തിലേക്ക് തിരികെ പോകാം. ഈ ദിവസത്തിന് ഉപയുക്തമായ വേദഭാഗ വായനകളും പ്രബോധനങ്ങളും ഗീതാലാപനങ്ങളും ഒക്കെ ഗോൽഗോഥായിലെ ദേവാലയത്തിൽ പൂർത്തീകരിക്കുന്നു. ആറാം മണിയോടെ ആരാധനാ സംബന്ധിയായ ചടങ്ങുകൾക്ക് അവസാനമാകുന്നു (കുറിപ്പ്: എഥേറിയ എടുത്തു പറയുന്നില്ലെങ്കിലും വിശുദ്ധ കുർബാനയർപ്പണം ഈ സമയത്തിനകം നടന്നിട്ടുണ്ടാകും).

### 3. പെരുന്നാളിന്റെ അഷ്ട ദിനാഘോഷങ്ങൾ

രണ്ടാം ദിവസവും മൂന്നാം ദിവസവും വിശ്വാസികൾ നേരത്തെ വിശദമാക്കിയ ക്രമപ്രകാരം ഗോൽഗോഥായിലെ ദേവാലയത്തിലേക്ക് പോകുന്നു. ഈദൃശ ആനന്ദാനുഭൂതികളോടെ മൂന്നു ദിവസം ആറാം മണി വരെ കോൺസ്റ്റന്റയിൻ രാജാവ് പണികഴിപ്പിച്ച ഈ ദേവാലയത്തിൽ പെരുന്നാൾ ആഘോഷങ്ങൾ നടക്കുന്നു. നാലാം ദിവസമാകട്ടെ, ഇതേപോലെതന്നെ പെരുന്നാൾ ആഘോഷങ്ങൾ നടക്കുന്നത് ഒലിവ് മലയിലെ എലിയോന ദേവാലയത്തിലാണ്. അഞ്ചാം ദിവസം യെരുശലേമിൽ നിന്ന് ആയിരത്തി അഞ്ഞൂറിൽ പ്പരം വാര അകലെയുള്ള ലാസേറിയം ദേവാലയത്തിലും ആറാം ദിവസം സീയോനിലും (ഈ ദേവാലയം ലാസറിന്റെ നാമത്തിലാണെന്ന് മനസ്സിലാക്കുന്നു; ഇവിടെ ലാസറിന്റെ പുനരുത്ഥാന പെരുന്നാൾ ആഘോഷിക്കുന്നുണ്ട്). ഏഴാം ദിവസം നേരത്തെ പറഞ്ഞിട്ടുള്ള ചെറിയ ദേവാലയത്തിലും എട്ടാം ദിവസം കുരിശിന്നടുത്തും ആഘോഷങ്ങൾ ക്രമീകരിക്കപ്പെട്ടിരിക്കുന്നു. അങ്ങനെ നേരത്തെ പറഞ്ഞിരിക്കുന്ന എല്ലാ വിശുദ്ധ സ്ഥലങ്ങളിലുമായി പെരുന്നാൾ ആഘോഷിക്കുന്നു. ഇതോടു സമാനമായിത്തന്നെ ഈ എട്ടു ദിവസങ്ങളിൽ ബേത്‌ലഹേമിലും അതേ ആഹ്ലാദാരവങ്ങളോടെ പെരുന്നാൾ ആഘോഷം നടക്കുന്നു. വൈദികരും സന്യാസികളും ഈ ആഘോഷങ്ങൾക്ക് നേതൃത്വം കൊടുക്കുന്നു. ഇത് കഴിഞ്ഞ് എല്ലാവരും രാത്രിയോടെ മെത്രാന്റെ സാന്നിധ്യത്തിൽ യെരുശലേമിലേക്കു മടങ്ങുന്നു. രാത്രിയിൽ ഗീതാലാപനങ്ങളുമായി വിശ്വാസികളും സന്യാസികളും ദേവാലയത്തിൽ ഉണ്ടാകും. ഈ ദിവസങ്ങളിലെല്ലാം മെത്രാൻ യരുശലേമിൽ തന്നെയുണ്ടാകണമെന്ന് നിഷ്കർഷിക്കപ്പെട്ടിട്ടുണ്ട്. ഈ അനുഗൃഹീത ആഘോഷങ്ങളിൽ ഭാഗഭാക്കാകുവാൻ വലിയ ജനക്കൂട്ടം, സന്യാസിമാരും അമ്മായരും, സ്ത്രീപുരുഷഭേദമെന്യേ യരുശലേമിൽ സന്നിഹിതരാകുന്നുണ്ട്.



### 4. വിശുദ്ധ കുർബാന

ദനഹാപ്പെരുന്നാളിന്റെ നാല്പതാം ദിവസം വളരെയധികം പ്രാധാന്യത്തോടെ ആചരിച്ചുപോന്നിരുന്നു. അന്ന് ദേവാലയത്തിൽ എത്തിച്ചേരുന്ന എല്ലാവരും പങ്കെടുക്കുന്ന ഒരു പ്രദക്ഷിണം ഉണ്ട്. കർത്താവിന്റെ ഉയിർപ്പു പെരുന്നാൾ ആഘോഷങ്ങളുടെ ചടങ്ങുകൾ പോലെതന്നെ ഇതോട് അനുബന്ധിച്ച് നടക്കുന്നുണ്ട്. സന്നിഹിതരായിരിക്കുന്ന പുരോഹിതരും അവർക്കുശേഷം മെത്രാനും പ്രബോധനങ്ങൾ നടത്തുന്നു. സുവിശേഷത്തിൽ വിശദീകരിച്ചിരിക്കുന്ന 'ദേവാലയ പ്രവേശം', അതായത് യേശുവിന്റെ ജനനപെരുന്നാളിനു ശേഷം

നാല്പതാം ദിവസം, യേശുവിനെ ദേവാലയത്തിലേക്ക് യൗസേഫും മറിയയും കൊണ്ടുവന്ന സംഭവം ഇവിടെ ഓർക്കുന്നു. വന്ദ്യ വയോധികനായ ശെമയോനും ഫെനുവേലിന്റെ പുത്രിയും പ്രവാചകിയുമായ ഹന്നയും ശിശുവായ യേശുവിനെ ഈ അവസരത്തിൽ ആണല്ലോ കണ്ടത്. പ്രബോധനങ്ങളിൽ ഇവർ പറഞ്ഞ വാക്കുകളും യൗസേഫും മറിയയും സമർപ്പിച്ച വഴിപാടുകളും ധ്യാനവിഷയമാകുന്നുണ്ട്. ആചാരങ്ങളനുസരിച്ചുള്ള ചടങ്ങുകളും വിശുദ്ധ രഹസ്യങ്ങളുടെ ആഘോഷവും (വിശുദ്ധ കുർബാനാർപ്പണം) നടക്കുന്നു; അതേ തുടർന്ന് എല്ലാവരും പിരിഞ്ഞു പോകുന്നു.

(കുറിപ്പ്: മേൽപ്പറഞ്ഞ പെരുന്നാൾ ഫെബ്രുവരി 14-നോ 15-നോ ആയിരുന്നു ആചരിക്കാറ്. അതായത് ജനുവരി 6-ന്റെ ദനഹാപ്പെരുന്നാളിനു ശേഷം നാൽപ്പതാം ദിവസം)

## IV

### നോമ്പ്

പീഡാനുഭവവാരം ആചരിക്കുന്നതിന്റെ രീതികൾ ഇങ്ങനെയാണ്: ഉയിർപ്പു പെരുന്നാളിനു മുമ്പ് 40 ദിവസം നോമ്പ്, ഉപവാസം ആയിരിക്കണം. അതനുസരിച്ച് എട്ട് ആഴ്ചകൾ ഉയിർപ്പിന് മുമ്പ് ക്രമപ്പെടുത്തിയിട്ടുണ്ട്. ഇങ്ങനെ എട്ട് ആഴ്ചകൾ നീക്കിവെക്കുവാനുള്ള കാരണം കർത്തൃ ദിവസങ്ങളിലും ഉയിർപ്പിന് തലേന്നത്തേത് ഒഴിച്ചുള്ള ശാബത് ദിവസങ്ങളിലും നോമ്പും ഉപവാസവും പാടില്ല എന്നത് കണക്കിലെടുത്തുകൊണ്ടാണ്. ഉയിർപ്പിനു തൊട്ടു തലേ ദിവസം നോമ്പ്, ഉപവാസം നിർബന്ധമാണല്ലോ. ആ ഒരു ദിവസം ഒഴിച്ചുള്ള ശാബത് ദിവസങ്ങൾ ആണ്ടടക്കം നോമ്പും ഉപവാസവും പാടില്ല. അങ്ങനെ എട്ട് ആഴ്ചകളിൽ നിന്ന് 15 ദിവസം കുറയുമ്പോൾ 41 ദിവസം ആകും. ഇതാണ് ഉയിർപ്പു പെരുന്നാളിനോട് ചേർന്നുള്ള നോമ്പ്, ഉപവാസ ദിനങ്ങൾ.

#### 1. ഞായറാഴ്ച ദിവസങ്ങളിലെ ആരാധന

കർത്തൃ ദിവസം ആദ്യത്തെ കോഴി കൂവൽ കഴിയുമ്പോൾ ചെറിയ ദേവാലയത്തിൽ നിന്നുകൊണ്ട് മെത്രാൻ സുവിശേഷഭാഗം പാരായണം ചെയ്യുന്നു. കർത്തൃ ദിവസങ്ങളിൽ, ആണ്ടടക്കം, സുവിശേഷ വായന കർത്താവിന്റെ പുനരുത്ഥാന സംബന്ധിയായ സംഭവങ്ങൾ മാത്രമായിരിക്കും. ഈ കാര്യങ്ങൾ തന്നെ കുരിശിന്റെ ഭാഗത്തും ചെയ്യുന്നു. വർഷം മുഴുവൻ കർത്തൃ ദിനാചരണം ഇങ്ങനെ തന്നെയായിരിക്കും. നേരം വെളുക്കുന്നതു വരെ ഇത് നീണ്ടു നിൽക്കുന്നു. പ്രഭാതമാകുമ്പോൾ എല്ലാവരും 'മാർട്ടീരിയം' എന്നു കൂടി വിളിക്കുന്ന വലിയ ദേവാലയത്തിലേക്ക്, അതായത് കുരിശിനു പിമ്പിൽ ഗോൽഗോഥായിലെ വലിയ ദേവാലയത്തിലേക്ക് പ്രവേശിക്കുന്നു. കർത്തൃ ദിവസം ചെയ്യേണ്ടതായ എല്ലാ കാര്യങ്ങളും അതാതിന്റെ ക്രമപ്രകാരം ഇവിടെ ചെയ്യുന്നു. ഇവിടത്തെ ശുശ്രൂഷകൾ പര്യവസാനിക്കുന്ന മുറയ്ക്ക് ഗീതാലാപനത്തോടു കൂടി എല്ലാവരും ചെറിയ ദേവാലയത്തിൽ എത്തുന്നു. എല്ലാ കർത്തൃ ദിവസങ്ങളിലും ഒരേപോലെ തന്നെ ഇവ നിർവഹിക്കപ്പെടുന്നു. അപ്പോഴേക്കും അഞ്ചാം മണി ആയിട്ടുണ്ടാകും. ആരാധനയുടെ തുടർ ഭാഗങ്ങൾ അതാത് സമയങ്ങളിൽ ചെറിയ ദേവാലയത്തിലും കുരിശിനു സമീപവും മറ്റ് വിശുദ്ധ ഇടങ്ങളിലും ക്രമമായി അനുഷ്ഠിക്കപ്പെട്ട് പൂർണമാകുന്നു.

#### 2. മറ്റു ദിവസങ്ങളിലെ ആരാധന

ആഴ്ചയുടെ രണ്ടാം ദിവസം ആദ്യത്തെ കോഴി കൂവലോടെ എല്ലാവരും ചെറിയ ദേവാലയത്തിലേക്ക് പോകുന്നു. ആണ്ടടക്കം ഇത് അങ്ങനെ തന്നെ ആയിരിക്കും. പതിവുപ്രകാരം വേണ്ടതായ എല്ലാ കാര്യങ്ങളും അവിടെ അനുഷ്ഠിക്കപ്പെടുന്നു. മൂന്നാം മണിയാകുമ്പോൾ വീണ്ടും വിശ്വാസിസമൂഹം ചെറിയ ദേവാലയത്തിലേക്ക് ചെല്ലുന്നു. ക്രമപ്രകാരം വേണ്ടതായ കാര്യങ്ങളൊക്കെ പൂർത്തീകരിക്കുന്നു. ആറാം മണി നേരത്തും അങ്ങനെ തന്നെ ചെയ്യുന്നു. വർഷം മുഴുവൻ ഈ അനുഷ്ഠാനങ്ങൾ ഇതേപോലെ തന്നെ ആയിരിക്കും. ഒമ്പതാം മണി നേരത്തും അങ്ങനെ തന്നെ ഓരോ ചടങ്ങുകളും അനുഷ്ഠിക്കുന്നു. എല്ലാ വിശുദ്ധ ഇടങ്ങളിലും ഇവകൾക്ക് യാതൊരു മാറ്റവും ഉണ്ടാകുകയില്ല. ആഴ്ചയിൽ മൂന്നാം ദിവസം ഓരോ അനുഷ്ഠാനങ്ങളും രണ്ടാം ദിവസം നടന്നതുപോലെ തന്നെ ആയിരിക്കും.

#### 3. ബുധനും വെള്ളിയും

വീണ്ടും ആഴ്ചയിലെ നാലാം ദിവസം രാത്രിയിൽ തന്നെ വിശ്വാസികൾ ചെറിയ ദേവാലയത്തിൽ എത്തുന്നു. പതിവുപോലെയുള്ള ചടങ്ങുകൾ പ്രഭാതം വരെയും പിന്നീട് മൂന്നാം മണി നേരത്തും ആറാം മണി നേരത്തും സാധാരണയുള്ള പ്രാർത്ഥനകളും വായനകളും ക്രമപ്രകാരം പൂർത്തീകരിക്കുന്നു. ഒമ്പതാം മണി ആകുമ്പോഴേക്കും എല്ലാവരും സീയോനിലേക്ക് പോകുന്നു. ആഴ്ചയിലെ നാലാം ദിവസവും ആറാം ദിവസവും, ആണ്ടടക്കം, ഈ രീതിയാണ് പിന്തുടർന്നു വരുന്നത്. ഈ ദിവസങ്ങളിൽ അവിടെ ഉപവാസം ക്രമീകരിച്ചിരിക്കുന്നു എന്നതാണ് ഇതിനു കാരണം. വിശ്വാസ പഠിതാക്കളും ഈ രീതി തന്നെയാണ് അനുവർത്തിക്കുന്നത്. എന്നാൽ ഈ ദിവസങ്ങളിൽ ഒരു രക്തസാക്ഷിദിനം വരികയാണെങ്കിൽ മാത്രം ഇതിനു മാറ്റം വരുന്നു. പുറപ്പാട് 1:1-2:10, യോവേൽ 1:14-20, ആവർത്തനം 6:4-7:10, ഇയ്യോബ് 6:2-7.13 മുതലായ വേദഭാഗങ്ങൾ ഈ ആരാധനയിൽ ഉപയോഗിക്കുന്നു. എന്തെങ്കിലും കാരണവശാൽ നാലാമത്തെയോ ആറാമത്തെയോ ദിവസം ഒരു രക്തസാക്ഷിദിനം വരുമെങ്കിൽ അന്ന് ഒമ്പതാം മണിയുടെ ആരാധനയ്ക്കായി സീയോനിലേക്ക് പോകുന്ന രീതി ഇല്ല. ഒമ്പതാം മണിയുടെ ആരാധന സീയോനിൽ നടത്തുന്നത് ആണ്ടടക്കം ചെയ്തുപോരുന്ന ആചാരങ്ങൾക്ക് അനുസൃതമായി തന്നെ ആയിരിക്കും. നേർച്ച സമർപ്പണം മാത്രം ഉണ്ടായിരിക്കുകയില്ല. മെത്രാന്റെയും പുരോഹിതരുടെയും അർത്ഥസമ്പുഷ്ടമായ പ്രബോധനങ്ങൾ ആരാധനയുടെ ഭാഗമാണ്. ഇവിടെ ചടങ്ങുകൾ പൂർണമാകുന്നതോടെ ഗീതാലാപനങ്ങളോടെ മെത്രാൻ ചെറിയ ദേവാലയത്തിലേക്ക് ആനയിക്കപ്പെടുന്നു. വൈകുന്നേരത്തെ പ്രാർത്ഥനകൾ നടത്തുന്നത് ചെറിയ ദേവാലയത്തിലും കുരിശിന്റെ സമീപത്തും ആണ്. അവിടെ ഗീതങ്ങൾ ആലപിക്കുകയും പ്രാർത്ഥനകൾ നടത്തുകയും ചെയ്യുന്നു. മറ്റു ദിവസങ്ങളെ അപേക്ഷിച്ച് ബുധൻ, വെള്ളി ദിവസങ്ങളിൽ ആരാധന പൂർണമാകുമ്പോൾ കൂടുതൽ വൈകിയിട്ടുണ്ടാവും. ഇത് വർഷം മുഴുവൻ ഉള്ള പതിവാണ്. ആഴ്ചയിലെ അഞ്ചാം ദിവസത്തെ ശുശ്രൂഷകൾ എല്ലാംതന്നെ രണ്ടും മൂന്നും ദിവസങ്ങൾക്കു സമാനമായിത്തന്നെയാണ്. നേരത്തെ വിശദീകരിച്ചതുപോലെ നാലും ആറും ദിവസങ്ങളിലെ ചിട്ടകൾ എല്ലാം, ഒമ്പതാം മണി നേരം സീയോനിൽ പോകുന്നതുവരെ, ഒരേ പോലെ തന്നെയാണ്; മെത്രാനെ ചെറിയ ദേവാലയത്തിലേക്ക് ആനയിക്കുന്നതുൾപ്പെടെ.

#### 4. ശനിയാഴ്ച

ആഴ്ചയിലെ ആറാം ദിവസം ചെറിയ ദേവാലയത്തിൽ സീയോനിൽ നിന്ന് വിശ്വാസികൾ എത്തിച്ചേരുന്ന മുറയ്ക്ക് പ്രഭാതം വരെയും ഗീതാലാപനം നടത്തിക്കൊണ്ടാണ് ശാബത് ആയിരുന്ന ശനിയാഴ്ചയിലേക്കു കടക്കുന്നത്. സൂര്യൻ ഉദിക്കുമ്പോഴേക്കും നേർച്ചകാഴ്ചകൾ സമർപ്പിച്ച് ആരാധനയ്ക്ക് പര്യവസാനമാകുന്നു. രാത്രി മുഴുവൻ സങ്കീർത്തനാലാപനം നടക്കുന്നു. വേദവായനകളും ഇതോടു ചേർന്ന് മാറി മാറി ഉണ്ടാകും. സൂര്യോദയത്തോടെ മാത്രമാണ് ആരാധനയുടെ ചടങ്ങുകൾ അവസാനിക്കുന്നത്. ശാബത് ദിവസം മറ്റു ദിവസങ്ങളെ അപേക്ഷിച്ച് നേരത്തെ കാര്യങ്ങൾ തീരുന്നതിനാൽ ഉപവാസവും നേരത്തെ തന്നെ പൂർത്തീകരിക്കപ്പെടുന്നു. ഉപവാസത്തിന്റെ ചിട്ടകൾപ്രകാരം കർത്തൃ ദിവസം അഞ്ചാം മണിയോടു കൂടെ ആരാധനകൾ പൂർണ്ണമാകുകയും ദീർഘനേരം ഉപവാസം അനുഷ്ഠിച്ചവർക്ക് അധികം വൈകാതെ ഭക്ഷണം കഴിക്കുവാൻ അവസരം ഒരുങ്ങുകയും ചെയ്യുന്നു. ശാബതിന്റന്ന് ഉപവാസം നേരത്തെ അവസാനിപ്പിക്കുന്നത് കർത്തൃ ദിവസം പ്രഭാത ഭക്ഷണം കഴിക്കുവാൻ സഹായകരമാണ്. ചെറിയ ദേവാലയത്തിലെ ആരാധന നേരത്തെ അവസാനിപ്പിക്കുവാൻ കാരണം ഇത് തന്നെയാണ്. ഉപവാസം അനുഷ്ഠിക്കുന്നവരും അല്ലാത്തവരും ചെറിയ ദേവാലയത്തിൽ ഈ രീതി തന്നെ പിന്തുടരുന്നു.

#### 5. ഉപവാസം

40 ദിവസത്തെ നോമ്പുകാലത്ത് ഉപവാസം അനുഷ്ഠിക്കുന്ന രീതി ഇങ്ങനെയാണ്: കർത്തൃ ദിവസം ആരാധന തീരുന്ന മുറയ്ക്ക് ഭക്ഷണം കഴിച്ചാൽ, അതായത് അഞ്ചാം മണി നേരത്തോ, ആറാം മണി നേരത്തോ ഭക്ഷണം കഴിച്ചാൽ, പിന്നീട് ആ ആഴ്ചയിൽ അടുത്ത ശാബത് അവസാനിക്കുന്നതുവരെ ഭക്ഷണം കഴിക്കുന്നില്ല; അതായത് ശാബത് നാളിലെ ആരാധന തീരുന്നതു വരെ. ഈ രീതിയാണ് അവർ പിന്തുടർന്നു പോന്നത്.

ശാബത് ദിവസം രാവിലെ ഭക്ഷണം കഴിച്ചശേഷം വീണ്ടും കഴിക്കുന്നത് കർത്തൃ ദിവസം ദേവാലയത്തിൽ നിന്ന് പുറത്തുവന്ന ശേഷം; അതായത് അഞ്ചാം മണി നേരത്തോ, അത് കഴിഞ്ഞോ ആയിരിക്കും. നേരത്തെ പറഞ്ഞ പോലെ ഇതിനുശേഷം അടുത്ത ശാബത് ദിനം വരെ പ്രഭാത ഭക്ഷണം

കഴിക്കുകയില്ല. അതായത് ഇവിടുത്തെ രീതിയനുസരിച്ച് പുരുഷന്മാരും സ്ത്രീകളും ഭക്ഷണം കഴിക്കുന്നുവെങ്കിൽ ദിവസം ഒരു നേരം മാത്രമാണ് കഴിക്കുക. ഇത് 40 ദിവസത്തെ നോമ്പ് കാലത്ത് മാത്രം ആകണമെന്നില്ല, ആണ്ടടക്കവും ആകാം. അങ്ങനെയുള്ളവർ ആഴ്ച മുഴുവൻ ഉപവസിക്കുവാൻ പ്രയാസം നേരിടുന്നുവെങ്കിൽ ആഴ്ചയുടെ മദ്ധ്യ ദിവസം രാത്രി ഭക്ഷണം കഴിക്കുന്നു. ഈ രീതിയും പ്രയാസമായി തോന്നുന്നവർ 40 ദിവസത്തെ നോമ്പുകാലത്ത് ആഴ്ചയിൽ രണ്ടു ദിവസം മാത്രം ഉപവസിക്കുകയാണ് പതിവ്. ഇനി അതിലും ബുദ്ധിമുട്ടുണ്ടെങ്കിൽ രാത്രി ഭക്ഷണം മാത്രം കഴിക്കുന്ന രീതി, 40 ദിവസവും ക്രമപ്പെടുത്തുന്നു.

ഓരോരുവനും എത്രകണ്ട് ഉപവാസം അനുഷ്ഠിക്കുന്നു എന്ന ഒരു കണക്കെടുപ്പ് നടത്താറില്ല. ഓരോരുവനും അവനവന്റെ കഴിവനുസരിച്ച് മാത്രമാണ് ഉപവാസം അനുഷ്ഠിക്കുന്നത്. കൂടുതൽ ദിവസം ഉപവസിച്ചവരെ പുകഴ്ത്തുകയോ കുറവ് ദിവസം ഉപവസിച്ചവരെ ഇകഴ്ത്തുകയോ ചെയ്യുന്ന ഒരു രീതി ഒരിക്കലും ഇല്ല. 40 ദിവസത്തെ നോമ്പു കാലത്ത് ഭക്ഷണരീതി ഏതാണ്ട് ഇങ്ങനെയാണ്: വളരെ നേർമയായ അപ്പം, എണ്ണ ചേർത്ത അപ്പം, വൃക്ഷങ്ങളിൽ നിന്നുള്ള ഫലമൂലാദികൾ എന്നിവയൊന്നും ഈ കാലത്ത് രുചിച്ചു നോക്കുക പോലുമില്ല. വെള്ളവും മാവും മാത്രം ചേർത്ത് ഉണ്ടാക്കിയ പരുക്കൻ അപ്പം ആണ് കഴിക്കുന്നത്. ഒരാഴ്ചത്തെ ഉപവാസം കഴിയുമ്പോൾ ചെറിയ ദേവാലയത്തിൽ ചെല്ലുന്നത് ആറാം ദിവസം വൈകുന്നേരം മുതൽ ശാബതു നാൾ പ്രഭാതം വരെ സീയോനിൽ നിന്ന് സങ്കീർത്തനാലാപനം നടത്തിക്കൊണ്ടാണ്. 40 ദിവസത്തെ നോമ്പു കാലത്ത് ആദ്യത്തെ ആഴ്ചയിലെന്നപോലെതന്നെ രണ്ട്, മൂന്ന്, നാല്, അഞ്ച്, ആറ് ആഴ്ചകളിലും യാതൊരു ഭേദവും കൂടാതെ അനുഷ്ഠാനങ്ങൾ നടക്കുന്നു.

(തുടരും)

## ഓർമ്മചിത്രങ്ങൾ





**1. പ. മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ഇന്ത്യൻ പ്രധാനമന്ത്രി ഇന്ദിരാഗാന്ധിയെ സന്ദർശിക്കുന്നു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സമീപം.**

**2. 1990–ൽ നടന്ന ദിവ്യബോധനം കോൺവൊക്കേഷനിൽ പ. മാത്യൂസ് രണ്ടാമൻ കാതോലിക്കാ ബാവാ കോഴ്സ് പൂർത്തിയാക്കിയവർക്ക് സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്യുന്നു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് സമീപം. സർട്ടിഫിക്കറ്റ് കൈപ്പറ്റുന്നത് ഏലിയാമ്മ ജോൺ കരിങ്ങാട്ടിൽ.**

### മലങ്കരസഭാ മാസിക ഓൺലൈനിൽ

**കോവിഡ് 19–ന്റെ പശ്ചാത്തലത്തിൽ തപാൽ സംവിധാനം സുഗമമല്ലാത്തതിനാൽ മലങ്കരസഭാ മാസികയുടെ ഏപ്രിൽ, മെയ് ലക്കങ്ങൾ ഓൺലൈനിലാണ് പ്രസിദ്ധീകരിച്ചത്. വായിക്കുവാൻ http://www.malankarasabhaonline.com എന്ന വെബ്സൈറ്റ് സന്ദർശിക്കുക.**

# നമ്മുടെ പിതാക്കന്മാരുടെ വിശ്വാസം


### ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്


3

## പിതാക്കന്മാരുടെ സുവർണകാലം

നിഖ്യാ സാർവത്രിക സുന്നഹദോസ് (325) മുതൽ കൽക്കദൂൻ സുന്നഹദോസ് (451) വരെയുള്ള കാലം പൗരസ്ത്യ പിതാക്കന്മാരുടെ ഗ്രന്ഥരചനകളുടെ സുവർണ കാലം എന്നാണ് വിളിക്കപ്പെടുന്നത്.

ക്രൈസ്തവ ചിന്തകൾ സമൃദ്ധമായി ജനങ്ങളിലേക്ക് എത്തിക്കൊണ്ടിരുന്ന നാളുകളായിരുന്നു ഇത്; അതിന് ധാരാളം കാരണങ്ങളും ഉണ്ടായിരുന്നു. ഈ കാലത്തിനു മുമ്പോ പിമ്പോ അതുപോലെ സംഭവിച്ചിട്ടില്ല.

ക്രൈസ്തവമതത്തിന് 313-ൽ കോൺസ്റ്റന്റൈൻ രാജാവ് ഔദ്യോഗിക അംഗീകാരം കൊടുത്തത് അതിന്റെ ക്രമാനുഗതമായ വീഴ്ചയ്ക്ക് വഴി തുറന്നു കൊടുത്തതായി പല ചരിത്രകാരന്മാരും അധിക്ഷേപിച്ച് എഴുതിയിട്ടുണ്ട്. ഇതിനുശേഷം ക്രൈസ്തവസഭ പീഡിപ്പിക്കപ്പെട്ടിട്ടില്ല എന്നത് ശരിയാണ്; രക്തസാക്ഷിത്വം വഹിക്കുവാനുള്ള അവസരം അതെത്തുടർന്ന് ഇല്ലാതെയായി. എന്നാൽ ഒരു കാര്യം ഓർക്കേണ്ടത് ക്രൈസ്തവ വിശ്വാസം പ്രകടമാക്കുവാൻ ര






**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് 1969-ൽ രചിച്ച The Faith of Our Fathers എന്ന പ്രശസ്ത ഗ്രന്ഥത്തിന്റെ മലയാള പരിഭാഷ. തർജമ: ജോർജ് ജോസഫ് ഇഞ്ചക്കാട്ടിൽ**

ക്തസാക്ഷിത്വം എന്ന ഒരൊറ്റ മാർഗം മാത്രമല്ല നമുക്കുള്ളത് എന്നത്രെ.

കോൺസ്റ്റന്റൈന്റെ മിലാൻ വിളംബരം ലോകത്തെ കൂടുതൽ ഗൗരവമായി കണക്കിലെടുക്കേണ്ട ഒരു അവസ്ഥയിലേക്ക് സഭയെ കൊണ്ടെത്തിച്ചു. ഇന്നും നാം ജീവിക്കുന്നത് അതേ അവസ്ഥയിൽ തന്നെയാണ്. മറ്റേ ലോകത്തെക്കുറിച്ചു മാത്രം ചിന്തിക്കുന്ന ജീവിതശൈലികൊണ്ട്കാര്യമില്ല. നമ്മുടെ വിശ്വാസം നാം ജീവിക്കുന്ന ഈ ലോകത്ത് പ്രകടമാക്കുക തന്നെ വേണം. സജീവവും ഉത്തരവാദപൂർവകവുമായ ഒരു പങ്ക് രാഷ്ട്രീയ സാംസ്കാരിക, വിദ്യാഭ്യാസ മേഖലകളിൽ സഭ നിർവഹിക്കേണ്ടതായി വന്നു; കോൺസ്റ്റന്റൈൻ രാജാവിന്റെ സഭാ സംബന്ധമായ നിലപാടുകളുടെ പ്രതിഫലനമായിരുന്നു ഇത്. മുൻകാലങ്ങളിൽ, അഭിസാരിണിയായ ബാബിലോൺ, വിശ്വാസി സമൂഹത്തെ പീഡനത്തിന് ഇരയാക്കിയതിനാൽ റോമാ സാമ്രാജ്യത്തെ തള്ളിപ്പറയുവാൻ സഭയ്ക്ക് സാദ്ധ്യമായിരുന്നു. എന്നാൽ ഇന്ന് ഒരു വിധത്തിൽ പറഞ്ഞാൽ, രാഷ്ട്രത്തിന്റെ ചുക്കാൻ തന്നെ സഭയുടെ കൈവശം ആയി എന്നതായി സാഹചര്യം.

ഇത്തരം ഒരു സാഹചര്യത്തിലാണ് പൗരസ്ത്യ പിതാക്കന്മാർ തങ്ങളുടെ ചിന്താസരണികൾ രൂപപ്പെടുത്തിയത്.

സഭയ്ക്ക് ലഭിച്ച ഈ സ്വാതന്ത്ര്യം വേദവിപരീതങ്ങളുടെ വളർച്ചയ്ക്ക് അനുകൂല സാഹചര്യം സംജാതമാക്കി. ക്രിസ്തുവിന്റെ ദിവ്യത്വവും വി. ത്രിത്വസിദ്ധാന്തവും നിഷേധിക്കപ്പെടുന്ന അവസ്ഥ രൂപപ്പെട്ടുവെന്നു തന്നെയല്ല, ജനങ്ങളുടെ ഇടയിലും രാജാവിൽ പോലും ഇവകൾക്ക് കുറെയൊക്കെ സ്വീകാര്യതയും ഉണ്ടായിരുന്നു. സഭാപിതാക്കന്മാരാകട്ടെ, രാജാവിനെ ഭയക്കാതെ ധൈര്യപൂർവം ഇത്തരം ദുഷ്ചിന്താഗതികളെ വിശ്വാസികൾക്കിടയിൽ വിശദീകരിക്കുകയും അവയുടെ പൊള്ളത്തരങ്ങൾ മനസിലാക്കിക്കൊടുക്കുകയും ചെയ്തു; ഒരളവുവരെ സ്വന്തം ജീവിതം പണയപ്പെടുത്തിത്തന്നെയാണ് അവർ ഇതൊ

ക്കെ ചെയ്തത്. അങ്ങനെ ശരിയായ ചിന്താസരണികളും നേരെയുള്ള ദൈവനാമ പുകഴ്ചകളും, അതായത് ഓർത്തഡോക്സിയുടെ നേർവഴി, രക്തസാക്ഷിത്വത്തിന്റെ പുതിയ രൂപമായിത്തീർന്നു.

ക്രൈസ്തവ ചിന്തകളുടെ വിശദീകരണങ്ങൾക്കും വ്യാഖ്യാനങ്ങൾക്കും ഏതാണ്ട് ഈ കാലത്തു തന്നെയാണ് വിജ്ഞാനികളായ പണ്ഡിതന്മാർ മുന്നിട്ടിറങ്ങിയത്. പീഡനങ്ങൾ സജീവമായിരുന്നപ്പോൾ ഒരിഗൻ ശ്രമിച്ചെങ്കിലും പരാജയപ്പെട്ടിടത്ത് അത്താനാസിയോസും കപ്പദോക്യൻ പിതാക്കന്മാരും സുന്നഹദോസ് കാലഘട്ടത്തിൽ വിജയം വരിക്കുകയുണ്ടായി; സംവാദങ്ങൾ തുറന്നതും പരസ്യവും ആയിരുന്നു താനും. ഒരിഗന്റെ അഭിപ്രായങ്ങളെ നേരാംവണ്ണം ചോദ്യം ചെയ്യുവാൻ അന്ന് വേദവിപരീതികളോ മറ്റാരെങ്കിലുമോ ഉണ്ടായിരുന്നില്ല. അതേസമയം സുവർണദശയിലെ പിതാക്കന്മാരാകട്ടെ, നിരന്തരം വേദവിപരീതികളുടെ ആക്രമണം നേരിട്ടുകൊണ്ടിരുന്നവരായിരുന്നതിനാൽ വൈരുദ്ധ്യങ്ങൾ തടസങ്ങൾ കൊണ്ടുവരുന്നതനുസരിച്ച് തങ്ങളുടെ ആവനാഴിയിൽ രൂപപ്പെടുന്ന ചിന്തകൾക്ക് മൂർച്ച വരുത്തിക്കൊണ്ട് തയാറാകേണ്ടിയിരുന്നു.

നാലാം ശതകത്തിലാണ് ആദ്യമായി ഏറ്റവും അടിസ്ഥാനപരമായ വേദശാസ്ത്ര സിദ്ധാന്തങ്ങൾ നേരായ ചർച്ചകൾക്ക് വിധേയമാകുന്നത്. അളവറ്റ ദൈവകൃപയാൽ ഈ സമയങ്ങളിൽ ഇത്തരം വിഷയങ്ങൾ വിശദീകരിക്കുവാൻ പ്രാപ്തരായ അനവധി പണ്ഡിതന്മാർ ഉണ്ടായിരുന്നു.

തന്നെയുമല്ല, ഈ സമയത്ത് പ്രധാനപ്പെട്ട ഏതാനും വേദശാസ്ത്രവിദ്യാലയങ്ങൾ ഉണ്ടായിരുന്നു. ഇവിടെ നിന്ന് ഈ വിഷയങ്ങളിൽ പ്രാഗത്ഭ്യം നേടിയ പണ്ഡിതന്മാർ പുറത്തുവരികയും ചർച്ചകളിൽ വ്യാപൃതരാകുകയും ചെയ്തു. ഇവകളിൽ അലക്സാന്ത്രിയയിലെ വിദ്യാലയവും അന്ത്യോഖ്യയിലെ വിദ്യാലയവും ആയിരുന്നു മുൻ നിരയിൽ. പാലസ്തീന്റെ തലസ്ഥാനമായ കൈസര്യയിൽ ഒരിഗൻ ആരംഭിച്ചതും അലക്സാന്ത്രിയായിലെ വിദ്യാലയത്തിന്റെ പുത്രീസ്ഥാനത്ത് ഉള്ളതുമായ ഒരു വിദ്യാലയവും, സിറിയയിലെ എഡേസയിലും നിസിബസിലും ഓരോ വിദ്യാലയങ്ങളും ഉണ്ടായിരുന്നു. ഈവിധ സഭാവിദ്യാലയങ്ങൾ ഗ്രീക്ക് സഭയിലോ ലത്തീൻ സഭയിലോ ഉണ്ടായിരുന്നില്ല. നാലും അഞ്ചും ശതകങ്ങളിൽ പോലും വേദശാസ്ത്രം ഏഷ്യയുടെയും ആഫ്രിക്കയുടെയും ഒരു വിഷയം തന്നെയായിരുന്നു. എന്നാൽ ഇതു സംബന്ധിച്ച രചനകൾ എല്ലാംതന്നെ ഗ്രീക്ക് ഭാഷയിലും. സാമ്രാജ്യത്തിന്റെ ഔദ്യോഗിക ഭാഷ അതായതാകാം ഇതിനു കാരണം.

പ്രധാനപ്പെട്ട പിതാക്കന്മാരുടെയെല്ലാം പേരുകളോ അവരുടെ രചനകളുടെ ചുരുക്കമോ പ്രതിപാദിക്കുവാൻ ഇവിടെ സ്ഥലപരിമിതി മൂലം സാധിക്കുന്നില്ല. ഈ കാലഘട്ടത്തിലെ ഏറ്റവും പ്രധാനപ്പെട്ട ആറു പിതാക്കന്മാരെ മാത്രം ലഘുവായ വിവരണങ്ങളിൽ കൂടെ പരിചയപ്പെടുത്താനാണ് ആഗ്രഹിക്കുന്നത്. അവരുടെ പേരുകൾ: മാർ അത്താനാസ്യോസ്, മാർ ബസേലിയോസ്, നാസിയാൻസിലെ മാർ ഗ്രീഗോറിയോസ്, നിസായിലെ മാർ ഗ്രീഗോറിയോസ്, മാർ അയോണോസ് ക്രിസോസ്റ്റമോസ്, അലക്സാന്ത്രിയായിലെ മാർ കൂറിലോസ്.

325-451 കാലഘട്ടം താഴെപ്പറയുന്ന പിതാക്കന്മാരെയും പ്രാധാന്യത്തോടെ കാണുന്നുണ്ടെങ്കിലും ഇപ്പോഴത്തെ സാഹചര്യത്തിൽ ഇവരെക്കുറിച്ച് കൂടുതൽ വിശദീകരിക്കുവാൻ സാധിക്കുന്നില്ല.

1. അലക്സാന്ത്രിയായിലെ അലക്സാണ്ടർ.
2. അന്ധനായ മാർ ദിദിമോസ്.
3. അലക്സാന്ത്രിയായിലെ മാർ തെയോഫിലോസ്.
4. അന്ത്യോഖ്യായിലെ മാർ യുസ്താത്തിയോസ്.
5. കൈസര്യയിലെ മാർ യൗസേബിയോസ് (സഭാചരിത്രകാരൻ)
6. യരുശലേമിലെ മാർ കൂറിലോസ്.
7. അലക്സാന്ത്രിയായിലെ മാർ ദിയസ്കോറോസ്.

ഇവരെ കൂടാതെ വി. അപ്രേം ഉൾപ്പെടെയുള്ള സന്യസ്ത പിതാക്കന്മാരുണ്ട്. ഇവരെപ്പറ്റി മറ്റൊരു ലഘു ഗ്രന്ഥം പുറകെ തയാറാക്കാം. മഹാന്മാരായ വേറെ രണ്ട് പിതാക്കന്മാരെയും ഇവിടെ ഒഴിവാക്കുകയാണ്, കാരണം ഈ കാലഘട്ടത്തിൽ അവർ സജീവരായിരുന്നുവെങ്കിലും അവരുടെ ഓർത്തഡോക്സി ചോദ്യം ചെയ്യപ്പെടുന്നുണ്ട്. മൗപ്പസ്ത്യായിലെ തിയോഡോറും തർശീസിലെ ദിയോദോറും ആണ് ഇപ്പറഞ്ഞ രണ്ടു പിതാക്കന്മാർ.

(തുടരും)




## അന്താരാഷ്ട്ര നഴ്സസ് ദിനത്തിൽ ഭൂമിയിലെ മാലാഖമാരെ ആദരിച്ചു

ദുബായ്: അന്താരാഷ്ട്ര നഴ്സസ് ദിനാഘോഷത്തോടനുബന്ധിച്ചു നാഷണൽ എയർ കാർഗോ റാഷിദ് ആശുപത്രിയിൽ നഴ്സിംഗ്, പാരാ മെഡിക്കൽ വിഭാഗങ്ങളിലെ 1500-ൽ പരം ജീവനക്കാരെ ആദരിച്ചു. ചുവന്ന റോസാപുഷ്പം, ഫലവർഗ്ഗങ്ങൾ, സമ്മാനങ്ങൾ എന്നിവ നൽകിയാണ് ഇവരെ ആദരിച്ചത്.

നാഷണൽ എയർ കാർഗോ പ്രസിഡന്റ് ജേക്കബ് മാത്യു, വൈസ് പ്രസിഡന്റ് അലൻ വൈറ്റ് എന്നിവർ നേതൃത്വം നൽകി.

ദുബായ് ഹെൽത്ത് അതോറിറ്റി സി.ഇ.ഒ ഡോ. യൂനിസ് കാസിം, റാഷിദ് ആശുപത്രി സി.ഇ.ഒ ഡോ. ഫഹദ് ബസലിബ്, നഴ്സിംഗ് ഡയറക്ടർ അക്രം അഹമ്മദ്, മെഡിക്കൽ അഫയേഴ്സ് ഡയറക്ടർ മൻസൂർ നതാരി, ഫൈനാൻസ് ഡയറക്ടർ ഹമദ് അൽ അത്തർ എന്നിവരും ആഘോഷങ്ങളിൽ പങ്കെടുത്തു.



## 'കരുതലായ്' ഓർത്തഡോക്സ് ക്രൈസ്തവ ബാലസമാജം കൊട്ടാരക്കര – പുനലൂർ ഭദ്രാസനം

കൊട്ടാരക്കര: വൃക്ക മാറ്റി വയ്ക്കൽ ശസ്ത്രക്രിയയ്ക്ക് വിധേയനായ കരിക്കം സ്വദേശിയായ ചരുവിള പുത്തൻവീട്ടിൽ രതീഷ് ആർ-ന് ആണ് കരുതൽ സ്പർശവുമായി മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ ബാലസമാജം കൊട്ടാരക്കര-പുനലൂർ ഭദ്രാസന ഭാരവാഹികൾ രണ്ട് മാസത്തെ ജീവൻ രക്ഷാ മരുന്നുകൾ കൈമാറിയത്.

ലോക്ഡൗണിന്റെ പശ്ചാത്തലത്തിൽ പ്രാദേശിക കാരുണ്യ മെഡിക്കൽ സ്റ്റോറുകളിൽ മരുന്ന് ലഭിക്കാതിരുന്ന സാഹചര്യത്തിൽ രതീഷ് ബാലസമാജം ഭാരവാഹികളുമായി ബന്ധപ്പെടുകയും ബാലസമാജം ഭദ്രാസന വാർഷിക ക്യാമ്പ് നടത്തുവാൻ കരുതിയിരുന്ന തുക ഉപയോഗിച്ച് (കാൽ ലക്ഷത്തോളം രൂപ) തിരുവനന്തപുരത്ത് നിന്ന് ആംബുലൻസ് ഡ്രൈവർ മുഖേനെയും, കടയ്ക്കൽ കാരുണ്യ ഫാർമസിയിൽ നിന്നും മരുന്നുകൾ ശേഖരിച്ചു കെ. ബി ഗണേഷ് കുമാർ എം.എൽ.എ ഭവനത്തിൽ എത്തി രതീഷിന് കൈമാറി. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ ഡോ ജേക്കബ് ജോൺ, ജനറൽ സെക്രട്ടറി ലിപിൻ പുന്നൻ, ട്രഷറർ ജെയിൻ ജോയി ഹാഗ്യാ, ഭദ്രാസന പ്രതിനിധി കെ. ബിനുമോൻ തുടങ്ങിയവർ നേതൃത്വം നൽകി.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




സമകാലികം



# സൈബർ ചർച്ചും സാധ്യതകളും


## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ


നവസാങ്കേതിക വിദ്യയുടെ സംഭാവനയാണ് സൈബർ ചർച്ച്. ഇത് ഇന്റർനെറ്റ് ചർച്ച് എന്നും ഓൺലൈൻ ചർച്ച് എന്നും അറിയപ്പെടുന്നു. സഭകൾ ആരാധന, സാക്ഷ്യം എന്നിവയ്ക്കായി ഇന്റർനെറ്റ് സാധ്യതകൾ ഉപയോഗിക്കുമ്പോഴാണ് സൈബർ ചർച്ചിന്റെ പരിധിയിൽ പെടുന്നത്. സഭകൾ ഇന്റർനെറ്റിന്റെ പരിധിയിൽ 2007 മുതൽ എത്തിച്ചേർന്നു. ആരാധനയും, പ്രഭാഷണവും, വിശ്വാസപാഠങ്ങളും, സുവിശേഷ പ്രവർത്തനങ്ങളും എല്ലാം ഇന്റർനെറ്റിൽ പങ്കിട്ടപ്പോൾ സൈബർ ചർച്ചിന്റെ അനന്ത സാധ്യതകൾ തിരിച്ചറിഞ്ഞു. പുതുതലമുറ ഇന്റർനെറ്റിലെ 'സഭാസാന്നിധ്യം' ഉൾക്കൊണ്ട് ഓൺലൈൻ ഓഡിയോ വീഡിയോ പ്രോഗ്രാമിലേക്ക് കേന്ദ്രീകരിച്ചു. വിശ്വാസത്തിനും ആരാധനാനുഭവത്തിനും പുത്തൻ സങ്കേതങ്ങൾ വികസിപ്പിച്ച 'സൈബർ ചർച്ച്' ഭൗതികമായ സഭയുടെ തുടർച്ചയും ബദലുമായി ശക്തിപ്പെട്ടു. സഭയും വൈദികരും, നേതാക്കന്മാരും ജനങ്ങളും, എല്ലാം സൈബർ ചർച്ചിൽ സജീവമായപ്പോൾ പരമ്പരാഗത സഭകൾ പോലും വി. കുർബ്ബാനയും പെരുന്നാളും വചനപ്രബോധനങ്ങളും എല്ലാം ലൈവായി (Live) സംപ്രേഷണം ചെയ്യുവാൻ തുടങ്ങി. സാമൂഹിക മാധ്യമങ്ങളായ ഫെയ്സ്ബുക്കും യൂട്യൂബും ലൈവ് സംപ്രേഷണങ്ങൾക്ക് ജനകീയമുഖം നൽകിയതോടെ സൈബർ ചർച്ചിന്റെ അനന്തസാധ്യതകൾ ആഗോള വ്യാപകമായി. ഒരു പ്രോഗ്രാമിന്റെ തന്നെ ഔദ്യോഗികവും അനൗദ്യോഗികവുമായ നിരവധി സംപ്രേഷണങ്ങൾ വിവിധ വീക്ഷണത്തിൽ ഇപ്പോൾ പ്രചരിപ്പിക്കുന്നു. വിശ്വാസികളുടെ ഓൺലൈൻ കൂട്ടായ്മകളും സംവാദങ്ങളും സൈബർ സ്പെയ്സിലെ (Cyber Space) അതിശക്തമായ സാന്നിധ്യമാണ്.

സൈബർ ചർച്ചിൽ അംഗങ്ങൾക്ക് അതിവേഗം സംവേദിക്കുവാനും വിശ്വാസ പ്രബോധനങ്ങളും ആരാധനയും പങ്കിടുവാനും കഴിയുന്നു. ലോകത്ത് എവിടെ ആയിരുന്നാലും ഏതുനേരത്തും സഭാംഗങ്ങളെ ഇതിൽ പരസ്പരം ബന്ധിപ്പിക്കുവാൻ കഴിയുന്നു. എന്നാൽ ന്യൂജെനറേഷൻ പരമ്പരാഗതമായ സഭകളുടെ അധികാരത്തേയും ഘടനയേയും പൊളിച്ചെഴുതുവാൻ ശ്രമിച്ചിട്ടുണ്ട്. തലമുറകൾ പങ്കിട്ട 'സഭാ പാരമ്പര്യം' ഗൂഗിൾ പാരമ്പര്യം (Google Tradition) ഏറ്റെടുത്തതോടെ സഭകൾ ആഗോള സ്പെയ്സിൽ വിശ്വാസത്തിന്റെയും പാരമ്പര്യത്തിന്റെയും സ്വതന്ത്രമായ പുത്തൻ ധാരകളിലൂടെ സഞ്ചരിക്കുവാൻ തുടങ്ങി. വിശ്വാസ-വേദ വ്യാഖ്യാനങ്ങളിൽ സഭയുടെ അധികാരത്തേക്കാൾ ഗൂഗിൾ അവതരിപ്പിക്കുന്ന ജ്ഞാനസിദ്ധാന്തങ്ങൾ പ്രകാശവേഗത്തിൽ വ്യാപകമാകുന്നു. ഉപയോക്താവിന് ആവശ്യാനുസരണം അവ തെരഞ്ഞെടുക്കുവാനും പ്രചരിപ്പിക്കുവാനും സ്വീകരിക്കുവാനുമുള്ള അവസരവും ലഭ്യമാകുന്നു. അതിനാൽ വേദപ്രബോധനങ്ങളിലും സഭാശുശ്രൂഷയിലും ഗൂഗിൾ അതിർത്തി നിശ്ചയിക്കുന്നതിനാൽ ചർച്ച് ഇൻ ദി ഏജ് ഓഫ് ഗൂഗിൾ (Church in the Age of Google) ചർച്ച് ആഫ്റ്റർ ഗൂഗിൾ (Church After Google), തിയോളജി ആഫ്റ്റർ ഗൂഗിൾ ഏജ് (Theology After Google Age) എന്നുമുള്ള പഠനങ്ങൾ സൈബർ ചർച്ചിന്റെ പശ്ചാത്തലത്തിൽ വിശകലനം ചെയ്യുവാൻ ആരംഭിച്ചു. ഗൂഗിൾ പുനർനിർമ്മിക്കുന്ന ലോകത്തിൽ (Google Reshaped World) സൈബർ ചർച്ച് ഒരു ഗൂഗിൾ ചർച്ചായി (Google Church) വിശ്വാസ, പ്രബോധന, സംസ്കാര ഭേദങ്ങൾക്കതീതമായി വളർന്നു വികസിക്കുകയാണ്. സഭാഭേദമെന്യേ പൊതു വിശ്വാസ പ്രബോധനങ്ങളുടെയും വേദവിജ്ഞാനങ്ങളുടെയും പൊതു ഉറവിടമായിതീർന്നു ഗൂഗിൾ.

പരമ്പരാഗത സഭകൾക്ക് ഇത്തരം പ്രവണതകളെ നിയന്ത്രിക്കുവാനും അവയുടെ സ്വാധീനം തിരിച്ചറിയുവാനും സാധിക്കുന്നുമില്ല. ഇത് സഭകളുടെ തുടർച്ചയായി പരിഗണിക്കാമെങ്കിലും സ്വതന്ത്രമായ 'ബദൽ സഭകളായി' (Alternative



Church)വളരുകയാണ്. ഇതിലേക്കാണ് പുതുതലമുറ ആകൃഷ്ടരായി തീരുന്നത്. ഇത്തരം സാഹചര്യത്തിൽ 'സൈബർ ചർച്ചിന്റെ' ഗുണപരമായ മൂല്യങ്ങളും സാധ്യതകളും വെല്ലുവിളികളും തിരിച്ചറിഞ്ഞ് ദൗത്യനിർവഹണത്തിൽ പങ്കുചേരുവാൻ കഴിയണം. വേഗത്തിലും എളുപ്പത്തിലും ആഗോളതലത്തിൽ സംവേദനം യാഥാർത്ഥ്യമാക്കുവാൻ കഴിയും എന്നതാണ് സൈബർ ചർച്ചിന്റെ ആഗോള സാധ്യത. വിവര സാങ്കേതിക വിദ്യയും സാമൂഹിക മാധ്യമങ്ങളും ഉൾക്കൊള്ളിച്ചുള്ള സൈബർ ചർച്ചിന്റെ പ്രവർത്തനങ്ങൾ കേന്ദ്രീകൃതമായി ക്രോഡീകരിക്കുവാനുള്ള ഫലപ്രദമായ സാധ്യതകൾ സഭകൾ കണ്ടെത്തണം.

ഇന്റർനെറ്റിന്റെയും ഇൻഫർമേഷൻ ടെക്നോളജിയുടെയും യുഗത്തിൽ ഒരു സൈബർ എക്ളിസിയോളജിയുടെ (Towards a Cyber Ecclesiology) അന്വേഷണമാണ് ത്വരിതപ്പെടുത്തുന്നത്. സൈബർ ആരാധനയും (Cyber Worship),സൈബർ ആദ്ധ്യാത്മികതയും (Cyber Spirituality), സൈബർ വ്യാഖ്യാനശാസ്ത്രവും (Cyber Hermeneutics), സൈബർ മിഷനും (Cyber Mission), സൈബർ സാൽവേഷൻ (Cyber Salvation) എന്നിവ സൈബർ ചർച്ചിന്റെ സംവാദങ്ങളിൽ പ്രമുഖ സ്ഥാനം നേടി. നാല് അതിർത്തികളിൽ ഒതുങ്ങുന്ന പരമ്പരാഗത സഭാസങ്കൽപ്പത്തിന് അതിർത്തികളില്ലാത്ത വിശ്വാസസമൂഹത്തിന്റെ മാനം സൃഷ്ടിക്കുന്നതാണ് സൈബർ ചർച്ചിന്റെ ഉൾക്കരുത്ത്. അയുടെ അർത്ഥവും വ്യാപ്തിയും തിരിച്ചറിയുവാനുള്ള വിശാലമായ കാഴ്ചപ്പാടും കർമ്മപദ്ധതികളും നടപ്പാക്കുവാൻ കഴിയണം.



# ദൈവാത്മാവിനാൽ നയിക്കപ്പെടുന്നവരുടെ ജീവിതങ്ങൾ



## (ഉയിർപ്പിനുശേഷം അഞ്ചാം ഞായർ)

### (വി. ലൂക്കോസ് 9:51-62)

ഫാ. യോഹന്നാൻ കെ.
(സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരി, നാഗ്പ്പൂർ)

മനുഷ്യന്റെ ജീവൻ ദൈവത്തിന്റെ സന്നിധിയിൽ എത്രമാത്രം വിലപ്പെട്ടതാണ് എന്നുള്ള ക്രിസ്തുമൊഴി ഇന്നത്തെ സദ്വാർത്തയിൽക്കൂടി നാം കേൾക്കുന്നു. മനുഷ്യപുത്രന്റെ വരവിന്റെ ഉദ്ദേശ്യം തന്നെ ജനതയുടെ ജീവനും അതിന്റെ രക്ഷയുമാകുന്നു എന്ന് ക്രിസ്തു അടിവരയിട്ടു പറയുന്നു. കൂടാതെ പ്രതികാരംകൊണ്ട് ആരുടെയും ജീവിതം മെച്ചപ്പെടുകയില്ലെന്നും ക്ഷമിക്കുന്നതിലൂടെയോ ക്ഷമിക്കപ്പെടുന്നതിലൂടെയോ, ഒരുവന് മനസ്സിനും ഹൃദയത്തിനും ശാന്തിയും ശക്തിയും ലഭിക്കുമെന്നും, യഥാർത്ഥ ദൈവാത്മാവ് അങ്ങനെയുള്ളവരിലാണ് വസിക്കുന്നതെന്നും നാം വായിക്കുന്നു.

ദൈവരാജ്യത്തിന്റെ പിൻഗാമികളാകുവാൻ ക്ഷണിക്കപ്പെടുന്നവരുടെ വിശേഷതകൾ എന്തെല്ലാമെന്നും കർത്താവിനെ അനുഗമിക്കുവാൻ ആഗ്രഹിക്കുന്നവരുടെ ആവശ്യങ്ങളും, അവരോടുള്ള ക്രിസ്തുവിന്റെ മൊഴികളിലെ പൊരുളിൽ അടങ്ങിയിരിക്കുന്നു. ഒരു യഥാർത്ഥ ക്രിസ്തു ശിഷ്യൻ ആരാണ്? അവന്റെ ചിന്താഗതികളും ജീവിതമണ്ഡലങ്ങളും എങ്ങനെയായിരിക്കണം? മറ്റുള്ളവരോടുള്ള അവന്റെ മനോഭാവം എന്തായിരിക്കണം? എന്നെല്ലാം ഇന്നത്തെ സദ് വചനത്തിലൂടെ നാം ഗ്രഹിക്കുന്നുണ്ട്.

**1. അപരന്റെ ജീവിതത്തോട് നാം പുലർത്തേണ്ട സമീപനങ്ങൾ**

യോർദ്ദാൻ നദിയുടെ പടിഞ്ഞാറുവശത്തായി ഗലീലയ്ക്കും യഹൂദയുടെയും ഇടയ്ക്കായി കിടക്കുന്ന ഭൂപ്രദേശമാണ് ശമര്യ. ഏകദേശം ബി.സി. എട്ടാം നൂറ്റാണ്ടു മുതലെങ്കിലും, യഹൂദർ ശമരിയ പ്രദേശവാസികളുമായി ശത്രുത പുലർത്തിയിരുന്നു. ശമര്യ ഇസ്രായേൽ എന്ന ഒറ്റ രാജ്യത്തിന്റെ ഭാഗമായിരുന്നു വെങ്കിലും പിന്നീട് രാജ്യം പിളരുകയും ശമര്യ ഉൾപ്പെടുന്ന ഭാഗം അസീറിയ ക്കാർ കീഴ്പ്പെടുത്തുകയും അസീറിയയുടെ ഒരു സാമാന്ത സ്ഥലമായി അത് മാറുകയും ചെയ്തതിനാൽ യഹൂദയിലുള്ളവർ യഥാർത്ഥ ജൂതന്മാരായി അവരെ പരിഗണിച്ചിരുന്നില്ല (യോഹന്നാൻ 4:9). യരുശലേമിലേക്കുള്ള യേശുവിന്റെ സഞ്ചാരപഥം ശമര്യയിൽ കൂടിയായിരുന്നു. അവർ യേശുവിനെയും ശിഷ്യന്മാരെയും സ്വീകരിക്കുന്നില്ല എന്ന് മാത്രമല്ല തങ്ങളുടെ അതിർത്തിയിൽ കൂടി കടന്നുപോകുവാൻ അനുവദിക്കുകയും ചെയ്യുന്നില്ല. അപ്പോഴാണ് ക്രിസ്തു ശിഷ്യരായ യാക്കോബും യോഹന്നാനും സ്വർഗ്ഗത്തിൽ നിന്ന് ഏലിയാവ് അഗ്നി ഇറക്കി ബാൽ വിഗ്രഹങ്ങളെയും കള്ളപ്രവാചകരെയും നശിപ്പിച്ചതുപോലെ, ശമര്യരെയും നശിപ്പിക്കാൻ ക്രിസ്തു അനുവദിക്കണമെന്ന് ആവശ്യപ്പെടുന്നത് (1 രാജാക്കന്മാർ 18:38, 2 രാജാക്കന്മാർ 1:10 12). ഇത് കേട്ട ക്രിസ്തു യാക്കോബിനെയും യോഹന്നാനെയും ശക്തമായി ശാസിക്കുന്നു.

തങ്ങൾക്കു ഹിതകരമല്ലാത്ത ജീവിതം നയിക്കുന്നവരെയും, തങ്ങളോട് എതിർക്കുന്നവരെയും ശത്രുക്കളായി ഗണിക്കുകയും അവർ നശിക്കുകയും ചെയ്യണമെന്നുള്ള ഓരോ മനുഷ്യന്റെയും ചിന്താഗതിയാണ് യാക്കോബിന്റെയും യോഹന്നാന്റെയും വാക്കുകളിൽ കൂടി പ്രകടമാകുന്നത്. അപരൻ ശത്രുവാണ് എന്ന സാർത്രിന്റെ ചിന്ത ഇതിനോട് ചേർത്തുവായിക്കാം. ക്രിസ്തുവിനോട് കൂടെ നടന്നിട്ടും അവന്റെ എല്ലാ പ്രവൃത്തികളിലും പങ്കാളിയായിട്ടും, വചനങ്ങൾ ശ്രവിച്ചിട്ടും അവരിൽ ദൈവാത്മാവിന്റെ അംശം അല്പം പോലും ഇല്ല എന്നത് ക്രിസ്തുവിനെ തന്നെ അദ്ഭുതപ്പെടുത്തുന്നുണ്ട് (മർക്കോസ് 3:17, 5:10, 9:28-36; 10:35-40; മത്തായി 20:20-23).

ക്രിസ്തു വളരെ ശക്തമായി അവരെ ശാസിക്കുന്നു. സുവിശേഷത്തിൽ 'ശക്തമായ ശാസന' എന്ന പ്രയോഗം അശുദ്ധാത്മാക്കളോടും (4:35, 41, 9:42) രോഗത്തോടും (4:39) കൂടാതെ കൊടുങ്കാറ്റിനോടും (8:24) ഒക്കെയാണ്. ശിഷ്യന്മാരെ ശാസിച്ചു എന്ന് ഇവിടെയാണ് നാം കാണുന്നത്. ദൈവാത്മാവ് നമ്മിൽ ഇല്ലെങ്കിൽ എപ്പോഴും മറ്റുള്ളവരുടെ നാശവും അധഃപതനവും കാണാൻ നാം ആഗ്രഹിക്കും. ശത്രുക്കളെയും സ്നേഹിപ്പിൻ (ലൂക്കോസ് 6:27, 29, 35). അവരെ അനുഗ്രഹിപ്പിൻ എന്നുള്ള തിരുമൊഴി സ്വന്തം ജീവിതാനുഭവത്തിൽ വരുമ്പോൾ ശിഷ്യന്മാർ പ്രയോഗത്തിൽ വരുത്തുന്നില്ല എന്നതും ക്രിസ്തുവിനെ അദ്ഭുതപ്പെടുത്തുന്നുണ്ട്.

എന്നാൽ ക്രിസ്തു വളരെ അനുഭാവപൂർവ്വമായാണ് ശമര്യരോട് ഇടപെടുന്നത്. തന്റെ ഉപമയിലും (ലൂക്കോസ് 10:25-37) ക്രിസ്തുവിനോടുള്ള ബന്ധത്തിലും (ലൂക്കോസ് 17:16, യോഹന്നാൻ 4) സുവിശേഷ ദൗത്യത്തിലും (അപ്പോ. പ്ര. 1:8) എല്ലാം ശമര്യർക്ക് പ്രത്യേക സ്ഥാനം നൽകുന്നു. പിന്നീട് പത്രോസും യോഹന്നാനും ശമര്യയിൽ സുവിശേഷം അറിയിച്ചതായും നാം വായിക്കുന്നു (അപ്പോ. പ്ര. 8:4-25). ശത്രുക്കളായാലും നമ്മെ എതിർക്കുന്നവരായാലും എല്ലാവരോടും അനുഭാവപൂർണ്ണമായ, സ്നേഹപൂർണ്ണമായ സമീപനമാണ് അഭികാമ്യമായിട്ടുള്ളത് എന്ന് ക്രിസ്തു കാണിച്ചുതരുന്നു.

**2. യഥാർത്ഥ ശിഷ്യത്വത്തിന്റെ വില**

'യറുശലേമിലേക്കുള്ള ക്രിസ്തുവിന്റെ യാത്ര' എന്ന പ്രയോഗത്തിൽ കൂടി സുവിശേഷകർ അർത്ഥമാക്കുന്നത് ക്രിസ്തുവിന്റെ കഷ്ടതയും, മരണവും, പുനരുത്ഥാനവും ഒക്കെയാണ്. 'എന്നെ അനുഗമിക്കുക' എന്നതിൽ ക്രിസ്തുവിനോടൊപ്പം അവന്റെ രക്ഷാകരപ്രവൃത്തികളിൽ പങ്കാളികളാകുക എന്നും അർത്ഥമാക്കുന്നു. ഇത് അത് എളുപ്പമുള്ള സംഗതിയല്ല. എന്നു ക്രിസ്തുമൊഴികളിൽ വ്യക്തമാകുന്നു. മൂന്ന് വ്യത്യസ്ത വ്യക്തികളെ നാം ഇവിടെ കാണുന്നുണ്ട്. 'എവിടെ പോയാലും ഞാൻ നിന്നെ അനുഗമിക്കാം' (വാക്യം 57) എന്ന് പറയുന്നയാളാണ് ഒന്നാമത്തേത്. ബൗദ്ധികപരമായ ആവശ്യങ്ങളെല്ലാം ക്രിസ്തുഗാമി ആയാൽ ലഭിക്കുമെന്നുള്ള ചിന്ത ഇതിന്റെ പിന്നിലുണ്ട്. അതിനാലാണ് തനിക്ക് ഈ ഭൂമിയിലൊന്നുംതന്നെ സ്വന്തമായില്ല എന്ന് ക്രിസ്തു അവനോട് പറയുന്നത്. രണ്ടാമത്തെ വ്യക്തിയോട് ക്രിസ്തു സ്വയം ആവശ്യപ്പെടുകയാണ് അവനെ അനുഗമിക്കുവാൻ. എന്നാൽ തന്റെ പിതാവിനെ അടക്കം ചെയ്തിട്ടു വരാമെന്ന് പറയുന്നു. പല വ്യാഖ്യാനങ്ങൾ വേദപണ്ഡിതർ ഇതിനു നൽകുന്നുണ്ട്. ആത്മീയമായി മരിച്ചവർ ഭൗതികരായി മരിച്ചവരെ സംസ്കരിക്കട്ടെ എന്നാണ് ഒന്ന്. എന്തു തന്നെയായാലും ക്രിസ്തു ശിഷ്യത്വത്തിൽ ദൈവഹിതത്തിനാണ് പ്രഥമ സ്ഥാനം നൽകേണ്ടത് എന്ന് ക്രിസ്തുമൊഴികളിൽ വ്യക്തമാകുന്നുണ്ട്. നമ്മുടെ ഹിതം നിവർത്തീകരിച്ചിട്ട് പിന്നീടുള്ള ദൈവാന്വേഷണം ദൈവരാജ്യത്തിനുവേണ്ടി വിളിക്കപ്പെട്ടവർക്ക് ഭൂഷണമല്ല എന്ന് പറയുന്നു. മൂന്നാമത്തെ വ്യക്തി ക്രിസ്തുവിനോടാവശ്യപ്പെടുന്നതു തന്റെ വീട്ടിലുള്ളവരോട് യാത്രാനുവാദം ചോദിച്ചിട്ട് വരാമെന്നാണ്. ബന്ധങ്ങളിലും കെട്ടുപാടുകളിലും അമിത പ്രാധാന്യം നൽകുന്ന ഒരു സമൂഹത്തോടു തന്നെയുള്ള ക്രിസ്തുവിന്റെ മറുപടിയാണ് ദൈവരാജ്യത്തിനുവേണ്ടി വിളിക്കപ്പെട്ടവർക്ക് വേണ്ടത്ര ശ്രദ്ധയും കരുതലും വേണമെന്ന്, കലപ്പയുടെ ഉദാഹരണത്തിൽ കൂടി ക്രിസ്തു പറയുന്നത്. കർഷകൻ കലപ്പ ഉപയോഗിക്കുമ്പോൾ തന്റെ ശ്രദ്ധ പതറിപ്പോയാൽ ഉഴവുചാലുകൾക്ക് കൃത്യത ഉണ്ടാവുകയില്ല. ക്രിസ്തുശിഷ്യത്വത്തിനും ഇത് ബാധകമാണ്. ചുരുക്കിപ്പറഞ്ഞാൽ ക്രിസ്തുശിഷ്യത്വത്തിനു വേണ്ടി നാം നൽകുന്ന വില ചെറുതല്ല. മറിച്ച് നമ്മുടെ ജീവനും ജീവിതവും തന്നെയാണ്.

കോവിഡ് 19 എന്ന മഹാവ്യാധിയുടെ പശ്ചാത്തലത്തിൽ ഭരണകർത്താക്കൾ രാജ്യങ്ങളും സംസ്ഥാനങ്ങളും ജില്ലകളും മറ്റുമായി തിരിച്ച് പരസ്പരം യാത്രാനുമതികൾ നിഷേധിക്കപ്പെട്ട് അനേകർ പല സ്ഥലങ്ങളിൽ കുടുങ്ങിക്കിടക്കുമ്പോൾ അവിടെ സ്നേഹത്തിന്റെയും സഹാനുഭൂതിയുടെയും കരുണയുടെയും കരങ്ങൾ ഉയരുവാനും പരസ്പര സാഹോദര്യത്തോടെ എല്ലാവരും വർത്തിക്കുവാനും ഇടയാകട്ടെ. മാത്രമല്ല, ഓരോ വ്യക്തിയുടെയും ക്ഷേമത്തിനും സൗഖ്യത്തിനുമായി തങ്ങളുടെ സ്വന്തം ജീവൻ പോലും പണയംവച്ച് അഹോരാത്രം പ്രവർത്തിക്കുന്ന ഒരുപറ്റം മനുഷ്യർ - ഡോക്ടേഴ്സ്, നഴ്സുമാർ, ആരോഗ്യപ്രവർത്തകർ, സന്നദ്ധ സംഘടനകൾ, ഭരണകർത്താക്കൾ, വ്യക്തികൾ എല്ലാവരുംതന്നെ ക്രിസ്തുശിഷ്യത്വത്തിന്റെ പടികൾ കയറിയവരാണെന്നു നാം ഇന്നത്തെ സദ് വാർത്തയിൽ കൂടി മനസ്സിലാക്കുന്നു. നാമും അതിൽ പങ്കാളികൾ ആകുകയാണ് കൂടുതൽ അഭികാമ്യമായിട്ടുള്ളത്. അവർക്കെല്ലാം നമ്മുടെ ഒരു ബിഗ് സല്യൂട്ട്. ❑



മേൽപ്പട്ടസ്ഥാനം ഏറ്റിട്ട് 35 വർഷങ്ങൾ പൂർത്തിയാക്കിയ പ. കാതോലിക്കാ ബാവായെ ഡോ മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ, ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് മെത്രാപ്പോലീത്താ, അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത എന്നിവർ ചേർന്ന് പൊന്നാട അണിയിച്ച് ആദരിക്കുന്നു.




## കാർഷികവൃത്തിയും കൃഷിപരിപാലനവും

### ജീവിതശൈലിയായി മാറ്റിയെടുക്കുക: മാർ ദിയസ്കോറസ്

പരുമല: കാർഷികവൃത്തിയും കൃഷിപരിപാലനവും ജീവിതശൈലിയായി മാറ്റിയെടുക്കുവാൻ ഈ കൊറോണകാലത്ത് നമ്മൾ പരിശ്രമിക്കണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോന് മാർ ദിയസ്കോറസ് പറഞ്ഞു. പരുമല സെമിനാരിയിലെ കൃഷിത്തോട്ടം സന്ദർശിക്കവേ ആയിരുന്നു മെത്രാപ്പോലീത്താ ഇക്കാര്യം പ്രസ്താവിച്ചത്. പാമ്പാടി ദയറായിലും ഇത്തരത്തിൽ കൃഷിത്തോട്ടം പരിപാലിക്കപ്പെടുന്നതും മെത്രാപ്പോലീത്താ പരാമർശിച്ചു. കോവിഡ് എന്ന മഹാമാരിയുടെ ഈ കാലത്ത് കുടുംബങ്ങൾ ഒന്നായി കൃഷിതോട്ട പരിപാലനം ഏറ്റെടുക്കണമെന്നും മെത്രാപ്പോലീത്താ ഓർമ്മിപ്പിച്ചു.

### ക്നാനായ ഭദ്രാസനം: ആർച്ച് ബിഷപ്പ്, വലിയ മെത്രാപ്പോലീത്താ സ്ഥാനങ്ങൾ പാത്രിയർക്കീസ് പിൻവലിച്ചു

കോട്ടയം: വിഘടിത വിഭാഗത്തിനൊപ്പം നിൽക്കുന്ന ക്നാനായ ഭദ്രാസനത്തിന്റെ ആർച്ച് ബിഷപ്പ് കുറിയാക്കോസ് മാർ സേവേറിയോസിന്റെ ആർച്ച് ബിഷപ്പ്, വലിയ മെത്രാപ്പോലീത്താ സ്ഥാനങ്ങൾ അന്ത്യോഖ്യാ പാത്രിയർക്കീസ് അപ്രേം രണ്ടാമൻ പിൻവലിച്ചു. ഇന്ത്യയിലെ ക്നാനായ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ എന്നായിരിക്കും ഇനി മാർ സേവേറിയോസ് അറിയപ്പെടുക എന്ന് കല്പനയിൽ പറയുന്നു. ക്നാനായ അസോസിയേഷൻ ഓൺലൈൻ അടിയന്തിരയോഗം പാത്രിയർക്കീസ് ബാവായുടെ കല്പനയിൽ പ്രതിഷേധം രേഖപ്പെടുത്തി. പിൻവലിച്ച സ്ഥാനങ്ങൾ നിലനിർത്താൻ അസോസിയേഷൻ തീരുമാനിച്ചു.

## ഹെല്പ് ഡെസ്ക് ആരംഭിച്ചു

കോവിഡ് 19 മഹാമാരിയുടെ പശ്ചാത്തലത്തില് വിദേശത്തുനിന്നും മറ്റ് സംസ്ഥാനങ്ങളിൽ നിന്നും കേരളത്തിലേക്ക് മടങ്ങി വരുന്നവരുടെ പുനരധിവാസത്തിനുള്ള മാർഗ്ഗനിർദ്ദേശം നൽകുന്നതിന് മലങ്കര ഓർത്തഡോക്സ് സഭ ഹെൽപ് ഡെസ്ക് ആരംഭിച്ചു. സഭയുടെ മാനവ ശാക്തീകരണ വിഭാഗത്തിന്റെ നേതൃത്വത്തിലുള്ള ഈ ഹെല്പ് ഡെസ്കിലൂടെ നാട്ടിൽ മടങ്ങിയെത്തുന്നവർക്ക് ഇവിടെത്തന്നെ തൊഴിൽ/ഉപജീവനമാർഗ്ഗം കണ്ടെത്തുന്നതിനുള്ള മാർഗ്ഗനിർദ്ദേശം നൽകുന്നതാണ്. കേന്ദ്ര/സംസ്ഥാന സർക്കാരുകൾ പുനരധിവാസത്തിനായി നൽകുന്ന വിവിധ സാമ്പത്തിക/സാങ്കേതിക സഹായങ്ങൾ സംബന്ധിച്ച വിവരങ്ങൾ ഇതിലൂടെ ലഭ്യമാക്കും. കൃഷി, ആരോഗ്യം, ചെറുകിട/ഗാർഹിക സംരംഭങ്ങൾ, സ്റ്റാർട്ട് അപ്പുകൾ, വീടുതന്നെ ഓഫീസാകുന്ന സാഹചര്യം പരിഗണിച്ച് ഓൺലൈൻ മീറ്റിംഗുകൾ, ഓൺലൈൻ കൺസൾട്ടേഷൻ, കൗൺസിലിംഗ്, ക്ലാസ്സ് റൂം ട്രെയിനിംഗ് മുതലായ മേഖലകൾ സംബന്ധിച്ച് മാർഗ്ഗനിർദ്ദേശവും പരിശീലനവും നൽകും.

കൂടുതൽ വിവരങ്ങൾക്ക്:

**0481 - 2572800, 9400196382, Email: hrm@mosc.in**




## കോട്ടൺ മാസ്ക് നിർമിച്ചു നൽകി

മാവേലിക്കര: മെത്രാസന വിദ്യാർത്ഥി പ്രസ്ഥാനം ദക്ഷിണമേഖലയുടെ ആഭിമുഖ്യത്തിൽ കോട്ടൺ മാസ്ക് നിർമിച്ചു നൽകുന്ന പദ്ധതി അലക്സിയോസ് മാർ യൗസേബിയോസ് മേഖല പ്രസിഡന്റ് ഫാ. ജോബ് റ്റി ഫിലിപ്പിന് നൽകി ഉദ്ഘാടനം ചെയ്തു. മാവേലിക്കര മെത്രാസന എം.ജി.ഒ.സി.എസ്.എം. സെക്രട്ടറി നികിത് കെ. സക്കറിയ, കേന്ദ്ര മിഷനറി ഫോറം സെക്രട്ടറി സ്റ്റീഫൻ ഡി ഫിലിപ്പ്, മേഖലാ വൈസ് പ്രസിഡന്റ് റേച്ചൽ പി ജോസ്, മേഖലാ സെക്രട്ടറി സ്റ്റെഫി സ്റ്റാലിൻ എന്നിവർ പങ്കെടുത്തു, തുടർന്ന് മാസ്കിന്റെ പൊതുവിതരണം കുറത്തികാട് പോലീസ് സ്റ്റേഷൻ സി. ഐ. സാബുവിനും, എസ്. ഐ. എം. എ. നിയാൻ എന്നിവർക്ക് നൽകി ഫാ. ജോബ് റ്റി. ഫിലിപ്പ് ഉദ്ഘാടനം ചെയ്തു. സമൂഹത്തിന് നിത്യഉപയോഗപ്രദമായ രീതിയിൽ മാസ്ക് എത്തിക്കുന്നതാണ് പദ്ധതി.

ബയോടെക്നോളജിയിൽ പി.എച്ച്.ഡി. കരസ്ഥമാക്കിയ (ഭാരതിദാസൻ സർവകലാശാല ) നേടിയ ജിഷ ജോൺ. ചെങ്ങന്നൂർ ബഥേൽ ഓർത്തഡോക്സ് അരമന പള്ളി ഇടവകാംഗമാണ്. പാലിയേക്കര സെന്റ് മേരീസ് കോളജ് ഫോർ വുമൺ അസിസ്റ്റന്റ് പ്രൊഫസർ ആയി സേവനം അനുഷ്ഠിക്കുന്നു. നരിയാപുരം മുണ്ടക്കൽ ഇല്ലം കുടുംബാഗമായ ആറ്റുപുറത് ജോൺ തോമസിന്റെയും ഉഷയുടെയും മകളാണ് . ചെങ്ങന്നൂർ കടവത്ര അഭിലാഷിൽ നിബു ബാബുവാണ് ഭർത്താവ്.






മേല്പട്ട സ്ഥാനാരോഹണത്തിന്റെ 35 വർഷങ്ങൾ പൂർത്തീകരിച്ച പ. കാതോലിക്കാ ബാവാ മെയ് 15-ന് പരുമല സെമിനാരിയിൽ കേക്ക് മുറിക്കുന്നു. ഡോ. മാത്യൂസ് മാർ സേവേറിയോസ്, ഫാ. എം. സി. കുറിയാക്കോസ് (പരുമല സെമിനാരി മാനേജർ), ജോസഫ് റമ്പാൻ (പരുമല സെമിനാരി അസി. മാനേജർ) എന്നിവർ സമീപം.



പ. കാതോലിക്കാ ബാവാ കുന്നംകുളം ആർത്താറ്റ് അരമന ചാപ്പലിൽ വി. കുർബാന അർപ്പിച്ച ശേഷം.




കോവിഡ് മഹാമാരി കാലത്ത് സഹജീവികൾക്ക് കൈത്താങ്ങുമായി തുരുത്തിക്കര മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് ചാപ്പലിലെ യുവജന പ്രസ്ഥാനം. മുളന്തുരുത്തി ഗവ. ആശുപത്രിയിലെ ആരോഗ്യ പ്രവർത്തർക്ക് ആവശ്യമായ മാസ്കുകളും, സാനിറ്റൈസറുകളും കൈമാറുന്നു. കൂടാതെ 23 കുടുംബങ്ങൾക്ക് പലവ്യഞ്ജന കിറ്റുകളും നൽകി.



കുന്നംകുളം ഭദ്രാസനത്തിലെ  ഓട്ടുപാറ സെന്റ് ജോർജ് ഓർത്തഡോക്സ് വലിയപള്ളിയിൽ വിശുദ്ധ ഗീവർഗീസ് സഹദായുടെ ഓർമ്മ പെരുന്നാളിനോടനുബന്ധിച്ച് നടന്ന പ്രദക്ഷിണം



ആതുരസേവന രംഗത്ത് പ്രവർത്തിക്കുന്ന ഇടവകാംഗങ്ങളെ ചേപ്പാട് സെന്റ് ജോർജ് വലിയപള്ളിയുടെ ചുമതലക്കാർ സന്ദർശിച്ച് ആദരവ് അറിയിക്കുന്നു.



ചെങ്ങറ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകയുടെ കാവൽ പിതാവ് വി. ഗീവർഗീസ് സഹദായുടെ പെരുന്നാളിനോട് അനുബന്ധിച്ചുള്ള കിറ്റ് വിതരണം അഡ്വ. കെ. യു. ജനീഷ് കുമാർ എം.എൽ.എ. ഉദ്ഘാടനം ചെയ്യുന്നു.

## കെ. വി. ജോൺ കോറെപ്പിസ്കോപ്പാ അന്തരിച്ചു

കോട്ടയം: മലങ്കര ഓർത്തഡോക്സ് സഭയിലെ സീനിയർ വൈദികൻ കൊല്ലാട് കൊടുവത്ത് കെ. വി. ജോൺ കോറെപ്പിസ്കോപ്പാ അന്തരിച്ചു. പുതുപ്പള്ളി പള്ളി ഇടവകാംഗമാണ്. ദീർഘകാലം കോട്ടയം ഭദ്രാസനത്തിൽ സേവനമനുഷ്ഠിച്ചു.

ഇടവകജനങ്ങൾക്ക് കൈത്താങ്ങായി ശൂരനാട് നോർത്ത് സെന്റ് മേരീസ് ശാലേം ഇടവക. മാനേജിംഗ് കമ്മിറ്റിയുടെ നേതൃത്വത്തിൽ എല്ലാ ഭവനങ്ങളിലും ഭക്ഷ്യധാന്യ കിറ്റ് വിതരണം ചെയ്യുന്നു. ഇതിന്റെ ഔപചാരികമായ ഉദ്ഘാടനം ഇടവക വികാരി ഫാ. ഇ. പി. വർഗീസ് ഇടവകട്രസ്റ്റി ഐ കുരുവിള പൂമംഗലത്തിന് നൽകി നിർവഹിക്കുന്നു.

## സിസ്റ്റർ റബേക്കാ നിര്യാതയായി

ബഥനി കോൺവെന്റ് മുൻ സുപ്പീരിയറും പെരുനാട് ബഥനി സെന്റ് മേരീസ് ഹൈസ്കൂൾ അധ്യാപികയും ദീർഘകാലം കുഴിമറ്റം ബഥനിയിൽ ചുമതല വഹിച്ചിരുന്ന (പുതുപ്പള്ളി കൊച്ചുപാറേട്ട്) കുടുംബത്തിലെ സിസ്റ്റർ റബേക്കാ SIC നിര്യാതയായി.

ബഥനി സന്യാസിനി സമൂഹത്തിലെ സിസ്റ്റർ റെബേക്കയുടെ ശവസംസ്കാര ശുശ്രൂഷയ്ക്ക് നിലയ്ക്കൽ ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ജോഷ്വാ മാർ നിക്കോദിമോസ് ധൂപം അർപ്പിക്കുന്നു.

## പുസ്തകം

ധർമ്മയോഗിയുടെ പ്രബോധനങ്ങൾ

അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്താ

MOC PUBLICATIONS KOTTAYAM

Price : ₹70

ലോകത്തിലെ മികച്ച പഴവർഗ്ഗ ഇനങ്ങളിൽപ്പെട്ട മലേഷ്യൻ റെഡ് ലേഡി & തായ്വാൻ റെഡ് ലേഡി പപ്പായ ഓതറ ദയറായുടെ മണ്ണിൽ വിളഞ്ഞപ്പോൾ.



## റീയൂസബിൾ മാസ്ക് വിതരണം

റാന്നി: നിലയ്ക്കൽ ഭദ്രാസന എം.ജി.ഒ.സി.എസ്.എം.-ന്റെ നേതൃത്വത്തിൽ ഭദ്രാസനത്തിലെ സൺഡേ സ്കൂൾ കുട്ടികൾക്കും എം.ജി.ഒ.സി.എസ്.എം പ്രവർത്തകർക്കും ഒന്നാം ഘട്ടമായി 1500-ഓളം റീയൂസബിൾ മാസ്കുകൾ വിതരണം ചെയ്യുന്നു. ഇന്ന് റാന്നി സെന്റ് തോമസ് അരമനയിൽ വെച്ച് ഭദ്രാസനാധിപൻ ഡോ. ജോഷാ മാർ നിക്കോദീമോസ് മെത്രാപ്പോലീത്ത എം.ജി.ഒ.സി.എസ്.എം വൈസ് പ്രസിഡന്റ് ഫാ. ജോജി ജോർജ്ജ് ഫിലിപ്പിൽ നിന്ന് മാസ്കുകൾ ഏറ്റുവാങ്ങി സൺഡേസ്കൂൾ വൈസ് പ്രസിഡന്റ് ഫാ. യൂഹാനോൻ ജോണിന് കൈമാറികൊണ്ട് വിതരണ ഉദ്ഘാടനം നിർവഹിച്ചു.



**കോവിഡ് മഹാമാരി മൂലം പ്രയാസപ്പെടുന്ന ഇടവക ജനങ്ങൾക്കും, മറ്റാളുകൾക്കും കരുതലായി നിത്യോപയോഗ സാധനങ്ങളടങ്ങിയ കിറ്റുകൾ പുത്തൻകാവ് കത്തീഡ്രൽ വിതരണം ചെയ്തു.**




**ഓണക്കൂർ വലിയപള്ളി യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ഇടവകയിലെ 50 കുടുംബങ്ങൾക്ക് ഭക്ഷ്യധാന്യ കിറ്റ് വിതരണം ചെയ്തു. ഇടവക വികാരി ഫാ. മഹേഷ് തങ്കച്ചൻ, യുവജനപ്രസ്ഥാനം വൈസ് പ്രസിഡന്റ് ശ്രീ ജിജോ പൂഞ്ചോലോത്ത്, സെക്രട്ടറി എൽദോസ് സാജു, ജോയിന്റ് സെക്രട്ടറി നോബിൻ ഇ ജേക്കബ് എന്നിവർ നേതൃത്വം നൽകി.**

**വീട്ടിൽ ഇരിക്കുക**
**സാമൂഹിക അകലം പാലിക്കുക**



**മാർത്തോമ്മാ രണ്ടാമന്റെയും മാർത്തോമ്മാ അഞ്ചാമന്റെയും ഓർമ്മപ്പെരുന്നാൾ നിരണം സെന്റ് മേരീസ് പള്ളിയിൽ ആഘോഷിച്ചു.**



## കോവിഡ് സെന്ററിന്റെ ചുമതലയേറ്റ് മലങ്കര ഓർത്തഡോക്സ് സഭ വൈദികൻ

അടൂർ: കോവിഡ് കെയർ സെന്ററിലെ അഡ്മിനിസ്ട്രേറ്റീവ് ഓഫീസറായി ചുമതല ഏറ്റവരിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദികനും. ഇഞ്ചപ്പാറ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി വികാരിയും , കടമ്പനാട് സെന്റ് തോമസ് ഹയർ സെക്കണ്ടറി സ്കൂൾ കോമേഴ്സ് വിഭാഗം അധ്യാപകൻ ഫാ. റിഞ്ചു പി. കോശി ആണ് ഏറത്തു പഞ്ചായത്തിലെ മണക്കാല കെങ്കയിൽ ലിനോ കോംപ്ലക്സ് ബോയ്സ് ഹോസ്പിറ്റലിൽ പ്രവത്തനം ആരംഭിച്ച കോവിഡ് കെയർ സെന്ററിന്റെ അട്മിന്സിട്രേറ്റിവ് ഓഫീസറായി ചുമതലയേറ്റത്.



**Sagar M G O Church has distributed 100 food grains pkts to the villagers, nearby the Church.**



കൊച്ചി ഭദ്രാസനത്തിൽ കബറടങ്ങിയിരിക്കുന്ന തിരുമേനിമാരുടെ സംയുക്ത ഓർമ്മപെരുന്നാളിന് തുടക്കം കുറിച്ചുകൊണ്ട് കൊച്ചി ഭദ്രാസനാധിപൻ ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ കൊടി ഉയർത്തുന്നു.



ചന്ദനപ്പള്ളി പെരുന്നാൾ കുർബ്ബാനയ്ക്ക് തുമ്പമൺ ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമ്മിസ് മുഖ്യകാർമികത്വം വഹിച്ചു

## സൺഡേസ്കൂൾ ഓൺലൈൻ ക്ലാസ്സ് ഉത്ഘാടനം

തിരുവനന്തപുരം: കോവിഡ് 19 ന്റെയും ലോക്ഡൗണിന്റെയും പശ്ചാത്തലത്തിൽ മുടങ്ങി പോയ സൺഡേസ്കൂൾ ക്ലാസ്സുകൾക്ക് പുതിയ മുഖം നൽകി ഓർത്തഡോക്സ് സഭയുടെ തിരുവനന്തപുരം ഭദ്രാസനം. തിരുവനന്തപുരം ഉള്ളൂർ ഹോളി ട്രിനിറ്റി അരമനയിൽ നടന്ന ചടങ്ങിൽ സൺഡേസ്കൂൾ ഓൺലൈൻ ക്ലാസ്സുകൾ അഖില മലങ്കര സൺഡേസ്കൂൾ അസ്സോസിയേഷൻ പ്രസിഡന്റും തിരുവനന്തപുരം ഭദ്രാസന മെത്രാപ്പോലീത്തായുമായ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് ഉത്ഘാടനം ചെയ്തു.

വേദപുസ്തക പാരായണത്തിന്റെയും ദൈനംദിന ജീവിതത്തിൽ നന്മ ചെയ്യേണ്ടുന്നതിന്റെയും ആവശ്യകതയെ മുൻനിർത്തി 'ഒരു ദിവസം ഒരു വാക്യം എന്റെ തങ്കവാക്യം, ഒരു ദിവസം ഒരു നന്മ എന്റെ മുദ്രവാക്യം 'എന്നീ സൂക്തങ്ങൾ കുഞ്ഞുങ്ങൾ മന:പാഠമാക്കണമെന്ന് തിരുമേനി ഉത്ബോധിപ്പിച്ചു.

**ഞായറാഴ്ച വി. കുർബാനയിൽ സംബന്ധിക്കാൻ സാധിക്കാത്തതിൽ ഏറെ പേർക്ക് വിഷമം ഉണ്ട്. പക്ഷേ Covid രോഗബാധ നിയന്ത്രിക്കാൻ ആൾക്കൂട്ടങ്ങളും പരസ്പര സാമീപ്യങ്ങളും ഒഴിവാക്കിയേ തീരൂ. ഈ സാഹചര്യത്തിൽ Virtual Qurbana യിൽ പങ്കെടുക്കാൻ താഴെ കൊടുക്കുന്ന link ഉപയോഗിക്കുക.**

**http://live.gregoriantv.com/**

### പ്രാർത്ഥന

**മനുഷ്യരുടെ ജീവിതത്തിന് ആവശ്യമായതെല്ലാം സൃഷ്ടിച്ചവനും സകലവും പരിപാലിക്കുന്നവനുമായ കർത്താവേ, നിന്നിൽ തന്നെ ഞങ്ങൾ ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നു. കൊടുങ്കാറ്റിനെ ശാസിച്ചു ശിഷ്യന്മാർ കയറിയിരുന്ന വഞ്ചി ഗലീല കടലിൽ മുങ്ങിപ്പോകാതെ അവരെ രക്ഷിച്ച നാഥാ നിന്റെ ആംഗ്യത്തിൽ സകല പ്രകൃതിയും കീഴടങ്ങുന്നു. പകർച്ച വ്യാധികൾ നിമിത്തം നശിക്കുന്ന മനുഷ്യരുടെയും മൃഗങ്ങളുടെയും മേൽ മനസലിയണമേ.**



## പ്രവാസികൾക്കൊപ്പം പ്രാർത്ഥനയിൽ

തിരുവനന്തപുരം: സാമ്പത്തികമായും മാനസികമായും ആകെ തകർന്നിരിക്കുന്ന പ്രവാസി സഹോദരങ്ങൾക്ക് വേണ്ടി 12 മണിക്കൂർ പ്രാർത്ഥനാ സംഗമം തിരുവനന്തപുരം ഭദ്രാസന യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ നടന്നു.

തിരുവനന്തപുരം ഭദ്രാസനാധിപൻ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്ത ഉള്ളൂർ അരമന ചാപ്പലിൽ നിന്നും പ്രാർത്ഥനാസംഗമം ഉദ്ഘാടനം ചെയ്തു. ഫാ. എബ്രഹാം തോമസ്, ജനറൽ സെക്രട്ടറി ജെറിൻ സോമർവെൽ, ജോയിന്റ് സെക്രട്ടറി ജോജി ജേക്കബ് , കേന്ദ്ര കമ്മിറ്റി അംഗം ആശ ജീവൻ സത്യൻ, മണ്ഡലം ഓർഗനൈസർ സിനു മാത്യു വർഗീസ്, എന്നിവർ സന്നിഹിതരായിരുന്നു.

തൽസമയം ഓ.സി.വൈ.എം. കേന്ദ്ര വൈസ് പ്രസിഡന്റ് ഫാ. വർഗീസ് റ്റി. വർഗീസ്, ഭദ്രാസന വൈസ് പ്രസിഡൻറ് ഫാ. മാത്യു ജോൺ, വിവിധ ഇടവകകളിൽ നിന്നുള്ള വൈദീകർ, കേന്ദ്ര- ഭദ്രാസന ഭാരവാഹികൾ, പ്രവാസികൾ, യുവജനപ്രസ്ഥാനപ്രവർത്തകർ തുടങ്ങിയ അനേകർ ദേവാലയത്തിലും ഭവനങ്ങളിലുമായി വീഡിയോ കോൺഫറൻസിലൂടെ ഈ പ്രാർത്ഥനാസംഗമത്തിൽ സംബന്ധിച്ചു.